No. T 11 5 Reg. No. M. 1422.



# THE SYRIAN CHURCH

# സുറിയാനിസഭ

Vol. 1 | ൧൦൯൫ മിഥുനം, കർക്കടകം | No. 10, 11

*'Vox Populi, Vox Dei'*

'ജനത്തിൻെറ ശബ്ദം, ദൈവത്തിൻെറ ശബ്ദം'

## വിഷയങ്ങൾ.

"ഞങ്ങൾ ദൈവവചനം ഉപേക്ഷിച്ചു് മേശകളിൽ ശുശ്രൂഷചെയ്യുന്നതു് യോഗ്യമല്ല. ആകയാൽ സഹോദരന്മാരെ ആത്മാവും ജ്ഞാനവും നിറഞ്ഞു് നല്ല സാക്ഷ്യമുള്ള ഏഴുപുരുഷന്മാരെ! നിങ്ങളിൽ തന്നെ തിരഞ്ഞുകൊൾവിൻ. അവരെ ഈ വേലക്കു് ആക്കാം. ഞങ്ങളൊ പ്രാൎത്ഥനയിലും വചന ശുശ്രൂഷയിലും ഉററിരിക്കും" നടപ്പുകൾ ൬ വ-൪

ഈ സഭയിൽ ഭരണക്രമഘടനയുടെ അസ്ഥിവാരം പൊതുജനാഭിപ്രായപ്രകാരമുള്ള തിരിഞ്ഞെടുപ്പായിരിക്കണം.

പട്ടക്കാൎക്കു (ഏതു പദവിയിലുള്ളവൎക്കും) പട്ടത്വം കൊണ്ടുമാത്രം സഭാഭരണകാൎയ്യങ്ങളിൽ പ്രത്യേകമായി യാതൊരധികാരവും ലഭിക്കുന്നതല്ല.

# പരേതനായ മിസ്റ്റർ

# ഏ. ജെ. ഡേവിഡ് ബി. ഏ.

'സുറിയാനിസഭാ' പത്രാധിപക്കമ്മിററിയിൽ ഒരംഗവും ജോയിൻറ എഡിററരുമായിരുന്ന ഏ. ജെ. ഡേവിഡ് ബി. ഏ. അവർകൾ മിഥുനം ൨൪-ാംനു- ബുധനാഴ്ച സന്നിവാതജ്വരത്താൽ തന്റെ ഇരുപത്തെട്ടാമത്തെ വയസ്സിൽ സ്വഗൃഹത്തിൽവച്ചു പരലോകപ്രാപ്തനായെന്നുള്ള ദുഃഖവർത്തമാനം ഞങ്ങളുടെ വായനക്കാരെ വ്യസനസമേതം അറിയിച്ചുകൊള്ളുന്നു. മിസ്റ്റർ ഡേവിഡിനെ തമ്മിൽ കണ്ടോ മററു വിധത്തിലൊ അറിയുന്നതിനിടയായിട്ടുള്ള ഏതൊരുത്തനും അദ്ദേഹത്തിന്റെ ഈ അകാലവിയോഗം വലുതായ ദുഃഖത്തിന് ഇടയാക്കിത്തീർക്കുന്നതാണ്. മിസ്റ്റർ ഡേവിഡ് അങ്കമാലി അകപ്പറമ്പു ഇടവകയിൽ വളരെ പുരാതനവും പ്രാധാന്യമുള്ളതുമായ ചക്കരയകത്തൂട്ട അരീക്കൽ കുടുംബത്തിലെ ഒരംഗമായിരുന്നു. പല തലമുറകളായി പണ്ഡിതന്മാരും ഭക്തന്മാരുമായ പുരോഹിതന്മാർ തുടരെത്തുടരെ ഉണ്ടായിക്കൊണ്ടിരുന്നതായ ഈ കുടുംബത്തിലെ അംഗങ്ങൾക്കുള്ള സ്വാഭാവിക വാസനയൊ എന്നു തോന്നുമാറു വിദ്യാസമ്പാദനത്തിനുള്ള വാഞ്ഛയും ബുദ്ധിശക്തിയും ഈ യുവാവിൽ തീരെ ചെറുപ്പകാലംമുതലെ വെളിപ്പെട്ടു തുടങ്ങി. ഒരു സ്കൂൾ വിദ്യാർത്ഥിയായിരുന്നപ്പോൾതന്നെ പരീക്ഷകളിൽ ചോദ്യകടലാസുകൾക്കു ശരിയായ ഉത്തരമെഴുതി പകുതി സമയം കഴിഞ്ഞാലുടനെ ഹാളിൽനിന്നു വെളിയിലിറങ്ങുന്നതു മിസ്റ്റർ ഡേവിഡിന്റെ സാധാരണ പതിവായിരുന്നു. പല സംഗതികളും സാധാരണക്കാർക്കു വേണ്ടതിൽ വളരെ കുറച്ചു സമയവും ശ്രമവുംകൊണ്ടു സാധിക്കാനുള്ള മിസ്റ്റർ ഡേവിഡിന്റെ അസാധാരണശക്തി നാൾക്കുനാൾ വർദ്ധിച്ചുവരികയായിരുന്നു. മിസ്റ്റർ ഡേവിഡ് ഒരേ സമയത്തുതന്നെ ഒരു ഹൈസ്കൂൾ അദ്ധ്യാപകനും ബി.

എൽ. വിദ്യാൎത്ഥിയും പത്രാധിപരും ആയിരുന്നതിനു പുറമേ കിട്ടാവുന്നിടത്തോളം വൎത്തമാനപ്പത്രങ്ങളും ഇംഗ്ലീഷിലും മലയാളത്തിലുമുള്ള പലതരം പുസ്തകങ്ങളും ദിവസേന വായിച്ചുകൊണ്ടിരിക്കയും ചില പുസ്തകങ്ങൾ എഴുതി പ്രസിദ്ധം ചെയ്കയും പല പത്രങ്ങളിലേക്കും മാസികകളിലേക്കും ലേഖനങ്ങൾ അയച്ചുകൊണ്ടിരിക്കയും രാജ്യഭരണസംബന്ധമായും സാമുദായികമായുമുള്ള പല യോഗങ്ങളിലും സ്ഥാപനങ്ങളിലും പ്രധാനപങ്കെടുക്കയും ചിലപ്പോൾ ഭാരവാഹിത്വം കയ്യേൽക്കുകയും ഇവക്കെല്ലാററിനും പുറമെ തന്റെ സ്വന്ത കുടുംബത്തിലേയും താൻതന്നെ നോക്കേണ്ടതായി വന്ന മററു ചില കുടുംബങ്ങളിലേയും കാൎയ്യങ്ങൾ ഭംഗിയായി നടത്തിവരികയും ചെയ്തിരുന്നു എന്നു അറിയുമ്പോൾ ഈ യുവാവിന്റെ അസാധാരണശക്തികളിൽ ആൎക്കാണ് അതിശയം തോന്നാത്തതു്. ആലുവായിൽ ഒരു കൃഷിപാഠശാല സ്ഥാപിക്കുന്നതിനു നാട്ടുകാരെ ഉത്സാഹിപ്പിക്കുന്നതിലും ഗവൎമ്മെണ്ടിനെക്കൊണ്ടു നടത്തിപ്പിക്കുന്നതിലും മിസ്റ്റർ ഡേവിഡിനു ഒരു വലിയ പങ്കുണ്ടായിരുന്നു. അങ്കമാലിയിൽ ഒരു ഇംഗ്ലീഷ് സ്കൂളും ആൺകുട്ടികളേയും പെൺകുട്ടികളേയും നെയ്ത്തുപഠിപ്പിക്കുന്നതിന് ഒരു നെയ്ത്തുശാലയും സ്ഥാപിക്കുന്നതിനു മിസ്റ്റർ ഡേവിഡ് ആലോചിച്ചുവരികയായിരുന്നു. ജന്മികുടിയാൻ കമ്മിഷൻ സംബന്ധിച്ചു കുടിയാന്മാൎക്കു വേണ്ടി മിസ്റ്റർ ഡേവിഡ് ചെയ്തിട്ടുള്ള ശ്രമങ്ങൾ തിരുവിതാംകൂറുകാർ ധാരാളമായി അറിഞ്ഞിട്ടുള്ള സംഗതിയാണ്. സാമുദായികവും പരോപകാരാൎത്ഥവുമായുള്ള സംഗതികളാണു മിസ്റ്റർ ഡേവിഡ് സ്വന്തകാൎയ്യങ്ങളായി വിചാരിച്ചിരുന്നതു്. ഇപ്രകാരമുള്ള ഒരു യുവാവിന്റെ അകാലവിയോഗം കേരളത്തിനൊട്ടുക്കും പ്രത്യേകിച്ചു് ഉത്തരതിരുവിതാംകൂറുകാൎക്കും ഒരു വലിയ നഷ്ടംതന്നെയാണ്.

സുറിയാനിസഭയുടെ ജോയിന്റു എഡിററർ എന്ന നിലയിൽ പത്രാധിപക്കമ്മിററിക്കു മിസ്റ്റർ ഡേവിഡ് ഒരു വലിയ സഹായമായിരുന്നു. ഉന്നതവും കാലോചിതവുമായ പ്ര

മാണങ്ങളെ സ്വീകരിച്ചിരുന്നിട്ടും യാഥാസ്ഥികന്മാരായ സഭാംഗങ്ങൾക്കു നിവൃത്തിയുള്ളിടത്തോളം വേദനയ്ക്കോ സുഖക്കേറവിന്നോ ഇടയാകാതിരിക്കത്തക്ക വിധത്തിൽ സംഗതികൾ പ്രസ്താവിക്കുന്നതിനു പത്രാധിപക്കമ്മിററിയിലെ മററുള്ള അംഗങ്ങളെക്കൂടി സഹായിക്കാൻ മിസ്റ്റർ ഡേവിഡ് ഒരു പ്രത്യേക ശക്തി ആയിരുന്നു. ചെറുപ്പത്തിൽ തന്നെ പിതാവു മരിച്ചുപോയതുകൊണ്ടു രക്ഷകർത്താവെന്ന നിലയിൽ വിദ്യാഭ്യാസത്തിലും മററു കാര്യാദികൾ അന്വേഷിക്കുന്നതിലും തന്നെ സഹായിച്ചുപോന്ന പിതൃസഹോദരനായ ദിവ്യശ്രീ അരീക്കൽ ഗീവറുഗ്ഗീസു കത്തനാർ അവർകളുടെ മരണം കഴിഞ്ഞു ഏകദേശം രണ്ടു മാസകാലമെ മിസ്റ്റർ ഡേവിഡും ജീവിച്ചിരിക്കുന്നതിനു സംഗതിയായൊള്ളു. സ്വന്ത നാട്ടിന്നും സമുദായത്തിന്നും ധാരാളം നന്മ ചെയ്യുമെന്നു അത്യാശയെ ജനിപ്പിച്ചുകൊണ്ടിരുന്നവനായ ഈ യുവാവു കുറേക്കാലംകൂടി ജീവിച്ചിരിക്കാൻ ഇടയാകാഞ്ഞതിൽ ആരാണു വേദനപ്പെടാത്തതു? ദൈവയിഷ്ടം വേറൊരു വിധത്തിലാണു്. മിസ്റ്റർ ഡേവിഡ് തന്റെ മാതാപിതാക്കന്മാൎക്കു ഏകപുത്രൻ മാത്രമായിരുന്നു. മിസ്റ്റർ ഡേവിഡിന്റെ വിയോഗത്താൽ അദ്ദേഹത്തിന്റെ മാതാവിന്നും മററുള്ള ബന്ധുമിത്രാദികൾക്കും ഉണ്ടായിരിക്കുന്നതായ അപാരമായ ദുഃഖത്തിൽ ഞങ്ങളും പങ്കുകൊള്ളുകയും അവരുടെ ആശ്വാസത്തിന്നും മിസ്റ്റർ ഡേവിഡിന്റെ ആത്മാവിനു വേണ്ടിയും സർവ്വശക്തനായ ദൈവത്തോടു പ്രാൎത്ഥിക്കയും ചെയ്യുന്നു.

---

# അന്ത്യോഖ്യാബന്ധം

മലങ്കര സുറിയാനിസഭയും അന്ത്യോഖ്യാ സിംഹാസനവുമായുള്ള ബന്ധം വളരെക്കാലമായി നിലനിന്നുപോരുന്നതാണ്. അന്ത്യോഖ്യാസഭ മലങ്കരസഭയുടെ പരിശുദ്ധതയെ പാ

ലിക്കുന്നതിനുവേണ്ടി സഹിച്ചിട്ടുള്ള കഷ്ടതകളെ നാം നന്ദിപൂർവ്വം സ്മരിക്കുന്നു. അന്ത്യോഖ്യാ സിംഹാസനവുമായുള്ള ബന്ധം വേർപെടുത്തുന്നതിനു പ്രബലന്മാരായ ചിലർ ചെയ്ത ശ്രമങ്ങളെ കഴിഞ്ഞ തലമുറ വളരെ ശക്തിയോടുകൂടി എതിർത്തതുനിമിത്തം ആ ബന്ധം ഇപ്പോഴും നിലനില്ക്കുന്നു. ഈ ബന്ധം ഒരിക്കലും വേർപെടുത്തത്തക്കതല്ലെന്നുള്ള വിശ്വാസത്തോടുകൂടി അതിനെ ഉറപ്പിക്കുന്നതിനു മുളന്തുരുത്ത് സുന്നഹദോസിൽ ചില നിശ്ചയങ്ങളും പാസ്സാക്കീട്ടുണ്ട്. (൧-ാം ലക്കം ൨൬-ാംവകുപ്പ് നോക്കുക) സഭാഭരണം സംബന്ധിച്ച് അൻപതുവർഷങ്ങൾക്കു മുമ്പുണ്ടായ കുഴപ്പങ്ങളിൽ അന്ത്യോഖ്യാബന്ധവും വിശ്വാസവും ആവശ്യമൊ അനാവശ്യമൊ എന്നുള്ള തർക്കമാണ് പ്രധാനമായിട്ടുണ്ടായിരുന്നത്. അവ അത്യാവശ്യമാണെന്നു മലങ്കരസഭ അന്നു തീർച്ചപ്പെടുത്തുകയും വളരെ ബുദ്ധിമുട്ടുകൾ സഹിച്ചും അസംഖ്യം ദ്രവ്യം വ്യയംചെയ്തും ആ ബന്ധത്തെ ഉറപ്പിക്കുകയും ചെയ്തു. മുളന്തുരുത്ത് സുന്നഹദോസ് നിശ്ചയങ്ങളനുസരിച്ച് മലങ്കരസുറിയാനിസഭയും അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴുള്ള മററു സുറിയാനിസഭകളും 'അന്യോന്യത' എന്ന സമനിലയെയാണ് സ്വീകരിച്ചിരിക്കുന്നത്. പരദേശ ഇടവകകൾക്കുംമലങ്കര ഇടവകക്കും അന്ത്യോഖ്യാ സിംഹാസനത്തിങ്കലേക്കുള്ള അവകാശം സമവും സംബന്ധം തുല്യവുമാണ്. (൧-ാം ലക്കം ൩൪-ാംവകുപ്പ് നോക്കുക) എന്നാൽ ബന്ധം ഏതുവിധത്തിലുള്ളതാണെന്നു നിസ്തർക്കമായവിധത്തിൽ വ്യക്തമാക്കീട്ടുള്ളതായി കാണുന്നില്ല. ഇതിന് അന്നത്തെ സഭാനേതാക്കന്മാരെ കുററക്കാരായി വിചാരിപ്പാൻ നിവൃത്തിയില്ല. അന്നു അതിനു ആവശ്യമുണ്ടായില്ലെന്നെ വിചാരിക്കേണ്ടതൊള്ളു. ൧൦൭൭-നു ശേഷം മലങ്കരസഭയിൽ ഉണ്ടായിട്ടുള്ള വഴക്കുകളിൽ അന്ത്യോഖ്യാബന്ധം ആവശ്യമൊ അനാവശ്യമൊ എന്നൊരു തർക്കം ഇതുവരെ ഉണ്ടായിട്ടില്ലെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണ്. അന്ത്യോഖ്യാ സിംഹാസനത്തിനു മലങ്കരസഭമേൽ ഉണ്ടായിരുന്നതും ഉള്ളതുമായി രണ്ടു കക്ഷികളും വിശ്വസിക്കുന്നതായ

ചില അധികാരങ്ങളെ നിഷേധിക്കുന്നതായ മെത്രാൻ കക്ഷിയിലെ തലവന്മാരിൽ ഒരുത്തനായ മിസ്റ്റർ ഇ. ജെ. ജോൺ, അന്ത്യോഖ്യാ സിംഹാസനത്തോടുള്ള ബന്ധം ഉറപ്പിക്കുന്നതിന് താൻ പലവിധത്തിൽ വേല ചെയ്തിട്ടുള്ളവനാണെന്നും മേലിലും ആ ബന്ധത്തെ നിലനിൎത്തിക്കൊണ്ടുപോകുന്നതിനു താൻ നിൎബ്ബന്ധാഭിപ്രായക്കാരനാണെന്നും, കഴിഞ്ഞ കുംഭമാസത്തിൽ സുറിയാനിസഭാ സന്ധിസമാജത്തിന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരം സുറിയാനിപള്ളിയിൽവച്ചു നടന്ന ഒരു സന്ധിയാലോചനായോഗത്തിൽ പരസ്യമായി പ്രസ്താവിച്ചിട്ടുണ്ട്. അതിനുശേഷം കഴിഞ്ഞ ഇടവത്തിൽ എറണാകുളത്തുവച്ച് നടന്ന സന്ധിയാലോചനായോഗത്തിലും അന്ത്യോഖ്യാബന്ധം നിലനിൎത്തിക്കൊണ്ടുപോകത്തക്കവിധത്തിലാണ് നിശ്ചയങ്ങൾ പാസ്സാക്കീട്ടുള്ളതു്. മേൽപറഞ്ഞവ രണ്ടും വട്ടിപ്പണക്കേസിലെ ജില്ലാവിധിക്കുശേഷമാകയാലാണ് അവയെ പ്രത്യേകിച്ച് ഇവിടെ എടുത്തുപറഞ്ഞിട്ടുള്ളതു്. ചുരുക്കിപറഞ്ഞാൽ ഇരുകക്ഷികളും അന്ത്യോഖ്യാബന്ധം നിലനിറുത്തണമെന്നു ഒരുപോലെ ആഗ്രഹമുള്ളവരാണ്. എന്നാൽ ഈ ബന്ധം എതുവിധത്തിൽ ആയിരിക്കണമെന്നുള്ളതിനെപ്പററിയാണ് ഇപ്പോൾ അഭിപ്രായവ്യത്യാസമുള്ളതു്. പ്രധാന വ്യത്യാസംമാത്രം പറയുന്നതായാൽ അന്ത്യോഖ്യാപാത്രിയക്കീസിനു മലങ്കരസഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനല്ലാതെ മലങ്കരമെത്രാപ്പോലീത്തായെയൊ ഇടവക മെത്രാപ്പോലീത്തന്മാരേയൊ നിയമിക്കുന്നതിനൊ, അവരെ അവരുടെ സ്ഥാനങ്ങളിൽനിന്നും നീക്കുന്നതിനൊ മുടക്കുന്നതിനൊ മററതെങ്കിലുംവിധത്തിൽ മലങ്കരസഭയുടെ ഉൾഭരണത്തിൽ പ്രവേശിക്കുന്നതിനൊ അധികാരമില്ലെന്നു മെത്രാൻകക്ഷിയും, അതല്ലാ, മലങ്കരമെത്രാപ്പോലീത്താ ഇടവക മെത്രാപ്പോലീത്താ എന്നിവരെ അവരുടെ സ്ഥാനങ്ങളിലേക്കു നിയമിക്കുന്നതിനുള്ള അധികാരം അന്ത്യോഖ്യാപാത്രിയക്കീസിനാണെന്നും യുക്തംപോലെ അവരെ അവരുടെ സ്ഥാനങ്ങളിൽനിന്നു് നീക്കുന്നതിനും മുടക്കുന്നതിനും മലങ്കരസഭയുടെ ഭരണത്തെപ്പററി മേലന്വേ

ഷണം ചെയ്യുന്നതിനും എപ്പോഴെങ്കിലും ദുർഭരണം കണ്ടാൽ സഭയുടെ ഉൾഭരണത്തിൽ പ്രവേശിച്ച ഭരണം ശരിപ്പെടുത്തുന്നതിനും പാത്രിയൎക്കീസിനു അധികാരമുണ്ടെന്നു ബാവാകക്ഷിയും അഭിപ്രായപ്പെടുന്നു. ഇതിൽ മെത്രാൻകക്ഷിയുടെ അഭിപ്രായമാണു് വട്ടിപ്പണകേസിന്റെ വിധിയിൽ കോടതി സ്വീകരിച്ചിട്ടുള്ളതു്. പ്രസ്തുത വിധിയനുസരിച്ച മലങ്കരസഭ ഭരണം സംബന്ധിച്ചിടത്തോളം ഒരു സ്വതന്ത്രസഭയും, സഭയുടെ ആത്മീയ മേലദ്ധ്യക്ഷൻ അന്ത്യോഖ്യാപാത്രിയൎക്കീസുമാണു്. ബാവാകക്ഷികളുടെ വാദം കോടതി സ്വീകരിച്ചില്ലെന്നുള്ള കാരണംകൊണ്ടുമാത്രം അവരുടെ അഭിപ്രായം തീരെ അബദ്ധമായിട്ടുള്ളതായിരുന്നു എന്നു വിചാരിപ്പാൻ നിവൃത്തിയില്ല. നേരെമറിച്ച സുറിയാനിസഭയുടെ കഴിഞ്ഞ അറുപതുവർഷത്തെ ചരിത്രം പരിശോധിക്കുന്നതായാൽ അന്ത്യോഖ്യാപാത്രിയൎക്കീസു മലങ്കരസുറിയാനിസഭയുടെ ഉൾഭരണത്തിൽ പ്രവേശിച്ചിട്ടുള്ളതായും അതിനെ സഭ (സഭയിൽ ഭൂരിപക്ഷം അംഗങ്ങൾ) സമ്മതിച്ചതായും തെളിയിക്കുന്ന പല സംഗതികളും നടന്നിട്ടുണ്ടു്. പത്രോസുപാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ടു പാലക്കുന്നത്തു മാർമത്ത്യൂസ് അത്താനാസ്യോസ്സ് മെത്രാപ്പോലീത്താ അവർകളെ മുടക്കിയതും മലങ്കരസഭയെ ഏഴു മെത്രാസന ഇടവകകളായി വിഭജിച്ചു ഓരോന്നിനും ഇടവകമെത്രാനെ നിയമിച്ചതും മേൽപറഞ്ഞതിനു ചില ദൃഷ്ടാന്തങ്ങളാണു്. ഇടവക മെത്രാന്മാരിൽ ചിലരെ ഇടവകക്കാർ തങ്ങളുടെ ഇടവകമെത്രാന്മാരായി സ്വീകരിച്ചില്ലെന്നു് ഒരു സമാധാനം പറയുന്നുണ്ടു്. ഇതു വാസ്തവമാണെന്നു വിചാരിക്കുന്നപക്ഷവും ഏഴുപേരിൽ ഒന്നോ രണ്ടോ പേരെ അവരുടെ ഇടവകകൾ സ്വീകരിച്ചില്ലെന്നുള്ള സംഗതി പാത്രിയൎക്കീസിനു ഇടവകമെത്രാന്മാരെ നിയമിക്കുന്നതിനു അധികാരമില്ലെന്നുള്ള മലങ്കരസഭയുടെ അഭിപ്രായപ്രകടനമായി വിചാരിപ്പാൻ വളരെ പ്രയാസമുണ്ടു്. മുളന്തുരുത്തു് സുന്നഹദോസിൽവച്ചു് അവിടെ കൂടിയ പള്ളിക്കാർ പാത്രിയൎക്കീസു ബാവാ തിരുമുമ്പാകെ എഴുതിവച്ച 'മൌദാന്തുസ്' എന്ന സ

മ്മതപത്രത്തിൽ താഴെ പറയുന്നപ്രകാരം ചില വാചകങ്ങൾ കാണുന്നു. “പൂർവികകാലംമുതൽ മലയാളത്തിലെ സുറിയാനി ജനവും അവരുടെ പള്ളികളും അന്ത്യോഖ്യാപാത്രിയക്കീസിന്റെ ആത്മീയ അധികാരത്തിൻകീഴാകുന്നു. അതിലേക്കു മററു ഒരുത്തനും അധികാരമില്ല. ഞങ്ങളുടെ മെത്രാന്മാരും പട്ടക്കാരും പട്ടം കൈക്കൊള്ളുന്നതു അവിടെനിന്നാകയാൽ അവരെ ആക്കുവാനും നീക്കുവാനും ഉള്ള അധികാരവും അവിടേക്കാകുന്നു. മലയാളത്തിലെ സുറിയാനി ജനത്തിന്റെയും പള്ളികളുടേയും ആത്മീകഭരിപ്പും മെത്രാന്മാരെ നിയമിക്കുവാനും നീക്കുവാനും ഉള്ള അധികാരവും തിരുമനസ്സിലെ കൈവശത്താകുന്നു”.* ഈ വാചകങ്ങളിൽ നിന്നും മേൽപറഞ്ഞ പ്രവൃത്തികളിൽ നിന്നും, അന്ത്യോഖ്യാ പാത്രിയക്കീസിനു മലങ്കര സഭയിലെ പട്ടത്വം നിലനിറുത്തുന്നതിനു പുറമെ ഭരണകാര്യങ്ങളിൽ പ്രവേശിക്കുന്നതിനും അധികാരമുള്ളതായി അന്നത്തെ സഭാംഗങ്ങൾ വിശ്വസിച്ചിരുന്നു എന്നുള്ള ഒരു ധാരണയാണു സാധാരണക്കാർക്ക് ഉണ്ടാകുന്നതു്. ഈ വിശ്വാസം ൧൦൮൦ വരെ മലങ്കരസഭയിൽനിലനിന്നിരുന്നുഎന്നുള്ളതു് തർക്കമററ സംഗതിയാണു്. സഭാംഗങ്ങൾഎല്ലാവരും ഇപ്രകാരം വിശ്വസിച്ചിരുന്നു എന്നു ഇവിടെ അർത്ഥമാക്കുന്നില്ല. അബ്ദുള്ളപാത്രിയക്കീസുബാവാ തിരുമനസ്സിലെ മലയാളത്തേക്കുള്ള വരവിനു ശേഷം സഭരണ്ടുകക്ഷികളായി തിരിഞ്ഞതിനു ശേഷമാണു് മേൽ പറഞ്ഞ വിശ്വാസം തെററായിട്ടുള്ളതാണെന്നും മലങ്കരസഭയുടെ പൂർവ്വീക ചരിത്രത്തിനും കാനോൻ മുതലായ സഭാഭരണ നിയമങ്ങൾക്കും എതിരാണെന്നും മററും വളരെ ശക്തിയോടുകൂടി പലമഹാന്മാരും ലഘുലേഖകൾ വർത്തമാനപത്രങ്ങൾ യോഗനിശ്ചയങ്ങൾ ഇവ വഴിയായി അഭിപ്രായപ്പെട്ടുതുടങ്ങിയതു. സഭയിൽ ധാരാളംപേർ ഇപ്പോൾ ഈ അഭിപ്രായത്തെ സ്വീകരിച്ചിട്ടുണ്ടു്. ചെറുപ്പകാലം മുതൽ പരമാർത്ഥമായി വിശ്വസിച്ചു പോന്നിട്ടുള്ള സംഗതികളെ പെട്ടെന്ന് ഉപേക്ഷിക്കയെന്നതു് സാ.

* ഇതു് ഞങ്ങളുടെ കൈവശം കിട്ടിയ ഒരു പഴയ അച്ചടിച്ചപ്രതിയിൽ നിന്നും എടുത്തിട്ടുള്ളതാണു്. (പ)

ധാരണയായി മനുഷ്യ സ്വഭാവപ്രകാരം വളരെ പ്രയാസമായിട്ടുള്ള സംഗതയാണ്. ബുദ്ധിശക്തി ഉപയോഗിച്ച് ആലോചിക്കുമ്പോൾ തീരെ അബദ്ധമായിട്ടുള്ളവയെന്നു തങ്ങൾക്കു തന്നെ പൂൎണ്ണബോധ്യം വരുന്നതായ പലഅന്ധവിശ്വാസങ്ങളും ഓരോരുത്തരെ മരണംവരെ മുറുകെപിടിക്കുന്നില്ലയൊ? തീരെ അബദ്ധമായിട്ടുള്ള വിശ്വാസങ്ങൾക്കു ഇത്രശക്തിയുണ്ടെങ്കിൽ ശരിയൊ തെറ്റൊ എന്നു തിങ്ങൾക്കുതന്നെ തീൎച്ചയായി വിധികല്പിക്കാൻ നിവൃത്തില്ലാത്ത വിശ്വാസങ്ങൾക്കു എത്രമാത്രം. അതുകൊണ്ടു അന്ത്യോഖ്യാപത്രിയക്കീസിന്റെ അധികാരത്തെ സംബന്ധിച്ച് പഴയവിശ്വാസത്തെ തന്നെ മുറുകെ പിടിച്ചുകൊണ്ടിരിക്കുന്നവരായി മലങ്കരസഭയിൽ അനേകം പേർ ഇപ്പോഴും കാണപ്പെടുന്നു എന്നുവരികിൽ ആരും തന്നെ അത്ഭുതപ്പെടേണ്ട ആവശ്യമില്ല. എന്നു എന്നുമാത്രമല്ലാ ഏതെങ്കിലും കാരണവശാൽ ജനങ്ങൾ തമ്മിൽ ഭിന്നിച്ചിരിക്കുമ്പോൾ തങ്ങളെ സഹായിക്കുന്നവയായി കാണപ്പെടുന്ന അഭിപ്രായങ്ങളെ വേഗത്തിൽ സ്വീകരിക്കുന്നതിനും വിരോധമായി കാണപ്പെടുന്നവയെ തിരസ്കരിക്കുന്നതിനും ഒരു വാസന സാധാരണയായി മനുഷ്യസ്വഭാവത്തിനുണ്ട്. അന്ത്യോഖ്യാ പാത്രിയക്കീസിന്റെ അധികാരസീമയെ സംബന്ധിച്ചു വലുതായ വാദപ്രതിവാദങ്ങൾ തുടങ്ങുന്നതിനു മുമ്പുമലങ്കര സഭയിൽ വടക്കരും തെക്കരുമായി പലതെററിധാരണകൾക്കും അഭിപ്രായ വ്യത്യാസങ്ങൾക്കും യോജിപ്പില്ലായ്മക്കും കാരണങ്ങൾ ഉണ്ടായിരുന്നു എന്നുള്ള വാസ്ഥവം മറച്ചുവച്ചിട്ടാവശ്യമില്ല. ഈ സംഗതി പത്രിയക്കീസിന്റെ അധികാരത്തെപ്പററിയുള്ള അഭിപ്രായവ്യത്യാസത്തെ ഇപ്പോഴത്തെ സ്ഥിതിയിൽ രൂപപ്പെടുത്തുന്നതിനു എത്രമാത്രം സഹായിച്ചിട്ടുണ്ടെന്നു ആൎക്കറിയാം. വടക്കരിൽപലരും മെത്രാൻ കക്ഷികളും തെക്കരിൽ പലരും ബാവാകക്ഷികളുമാണെന്നുള്ള സംഗതി ഇവിടെ വിസ്മരിച്ചിട്ടില്ലാ. ചുരുക്കം ചിലരെയൊഴിച്ചു സഭാംഗങ്ങളെ മൊത്തമായി പരിശോധി

കുന്നതായാൽ ഇന്നുകക്ഷിയിലുള്ളവർ മററവരെക്കാൾ അധികം ബുദ്ധിശക്തിയുള്ളവരെന്നോ പരമാർത്ഥികളെന്നോ ആരെങ്കിലും പറവാൻ സാധിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ട് സഭയിൽ ഇപ്പോൾ ഓരോരുത്തരും സ്വീകരിച്ചിട്ടുള്ള അഭിപ്രായങ്ങൾ അവരവരുടെ ഗാഢമായ ആലോചനയുടെ ഫലമാണെന്നു വിചാരിപ്പാൻ വളരെ പ്രയാസമുണ്ട്. അന്ത്യോഖ്യാബന്ധത്തെ സംബന്ധിച്ചുള്ള വാദപ്രതിവാദം സഭാംഗങ്ങൾ എല്ലാവരും ഐകമത്യത്തിലും സന്തോഷത്തിലും ഇരിക്കുന്ന ഒരു സന്ദർഭത്തിൽ (ഇങ്ങനെ ഒരു സന്ദർഭം കിട്ടാൻ പ്രയാസമാണ്) ആരെങ്കിലും സദുദ്ദേശ്യത്തോടുകൂടിമാത്രം തുടങ്ങുകയായിരുന്നെങ്കിൽ അഭിപ്രായവ്യത്യാസം ഉണ്ടാകുന്നതു (ഉണ്ടാകുന്നപക്ഷം) ഇപ്പോഴത്തെ ഭിന്നത അനുസരിച്ചു തന്നെ ആയിരിക്കുമായിരുന്നോ എന്നുള്ളതു വളരെ സംശയമാണ്. ഇത്രയും പറഞ്ഞതിന്റെ ചുരുക്കം രണ്ടു സംഗതികളാണ്.

(൧) മലങ്കര സഭയുടെ മുൻചരിത്രത്തെയും ചില സംഭവങ്ങളേയും മററു പലനടപടികളേയും മനസ്സിൽവെച്ചുകൊണ്ട് ആലോചിക്കുമ്പോൾ മലങ്കരസഭ മേൽ അന്ത്യോഖ്യാപാത്രിയർക്കീസിനുള്ള അധികാരത്തെ സംബന്ധിച്ച് ഏതെങ്കിലും ഒരഭിപ്രായമെടുത്തതു ഒരു വലിയകുററമായിപ്പോയെന്നു ആരെസംബന്ധിച്ചും ഖണ്ഡിച്ചു പറയാവുന്നതല്ല.

(൨) അന്ത്യോഖ്യാബന്ധം സംബന്ധിച്ചു മലങ്കരസഭയുടെ അഭിപ്രായം ഇപ്പോഴത്തെ കക്ഷികളിലുള്ള ആളുകളുടെ നിലകൊണ്ടുമാത്രം നിർണ്ണയിക്കാവുന്നതല്ല.

മലങ്കര സഭാ ഭരണത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്നു മെത്രാന്മാരെ വാഴിക്കുന്നതിനു പുറമെ ചില അധികാരങ്ങൾ ഉള്ളതായി കഴിഞ്ഞ തലമുറയിലെ സഭാംഗങ്ങൾ വിശ്വസിച്ചിരുന്നതായും ആ വിശ്വാസം അടുത്തകാലംവരെ സഭയിൽ നിലനിന്നു പോന്നതായും മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ കാരണങ്ങളാൽ മാത്രം ഈ തലമുറയിലുള്ള സഭാംഗങ്ങൾ ഈ വിശ്വാസത്തെ ഭേദഗതി കൂടാതെ സ്വീകരിക്കണ

മെന്നില്ല. മലങ്കരസഭയെ എന്നും ബാധിക്കത്തക്ക വിധത്തിൽ ഏതെങ്കിലും ഒരു പ്രവൃത്തി ചെയ്യുന്നതിനു കഴിയത്തക്ക തലമുറക്കു യാതൊരു പ്രത്യേക അവകാശമോ അധികാരമോ ഉണ്ടായിരുന്നില്ല. അന്നത്തെ ഉടമ്പടിയെ ഇന്നത്തെ തലമുറയ്ക്ക് അസ്ഥിരപ്പെടുത്താവുന്നതാണ്. പത്തൊൻപതാം ശതാബ്ദത്തിനുമുമ്പു മലങ്കരസഭ ഒരു പൂർണ്ണസ്വാതന്ത്ര്യസഭ ആയിരുന്നു എന്നും സഭയുടെ ഉൾഭരണത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനു യാതൊരു കാര്യവും ഇല്ലായിരുന്നു എന്നും കാണപ്പെട്ടാൽ സഭയുടെ പൂർവ്വീകസ്വാതന്ത്ര്യത്തെ യഥാസ്ഥിതിയിൽ പാലിച്ചുകൊണ്ടുപോകുന്നതിനു വീണ്ടും ശ്രമിക്കുന്നതിൽ യാതൊരപരാധവുമില്ല. പത്തൊൻപതാം നൂററാണ്ടിൽ നടന്ന സംഭവങ്ങൾ സഭയുടെ മുൻചരിത്രത്തിനു വിരോധമായിട്ടുള്ളവയാണെങ്കിൽ അവ സഭയുടെ വിശ്വാസനൈർമ്മല്യം പാലിക്കുന്നതിന് അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നുമുണ്ടായ വലുതായ സഹായങ്ങൾ നിമിത്തം വിശുദ്ധ സിംഹാസനത്തോടുള്ള ഭക്ത്യാതിരേകപ്രദർശനമായും പാശ്ചാത്യമിഷ്യനറിമാരുമായുള്ള സംസർഗ്ഗംകൊണ്ടും മററും സഭാംഗങ്ങളിൽ പലരിലും കടന്നുകൂടിയതായ വിശ്വാസവിപരീതം [illegible] സുറിയാനിസഭയിൽ കടന്നുകൂടാതിരിപ്പാൻ മുൻകരുതലായി ചെയ്ത യത്നങ്ങളുടെ ഫലമായും വിചാരിക്കാവുന്നതാണ്. അതുകൊണ്ട് ഈ പ്രധാന വിഷയത്തെ സംബന്ധിച്ചു നാം ആലോചിക്കേണ്ടു ചില സംഗതികൾ താഴെ പറയുന്നവയാകുന്നു.

(൧) പത്തൊൻപതാം നൂററാണ്ടിൽ അന്ത്യോഖ്യാപാത്രിയർക്കീസു മലങ്കരസഭയിൽ നടത്തിട്ടുള്ളതായി കാണപ്പെടുന്ന അധികാരങ്ങൾ അന്ത്യോഖ്യാ ബന്ധം തുടങ്ങിയതു മുതൽ നടത്തിട്ടുള്ളവയാണോ? അല്ലെങ്കിൽ ആദ്യം മുതലുള്ള ബന്ധത്തിന്റെ സ്വഭാവം എന്തായിരുന്നു?

(൨) പൂർവ്വികകാലം മുതൽ മലങ്കരസഭ ഭരണം സംബന്ധിച്ചിടത്തോളം ഒരു പൂർണ്ണസ്വാതന്ത്ര്യസഭയായിരുന്നെങ്കിൽ സഭയുടെ നന്മയെ ഉദ്ദേശിച്ചു പഴയ നിലയെത്തന്നെ വീണ്ടും പ്രാപിക്കേണ്ടതല്ലേ?

(൩) അന്ത്യോഖ്യാബന്ധം തുടങ്ങിയതുമുതൽ ഇന്നുവരെയുള്ള കാലത്തെല്ലാം മലങ്കരസഭ ഒരു പൂർണ്ണസ്വാതന്ത്ര്യസഭ ആയിരുന്നിട്ടില്ലെന്നു കാണുന്നപക്ഷവും ഇപ്പോഴത്തെ കാലഗതിയും ജനങ്ങളുടെ നീതിബോധവും അനുസരിച്ചു സ്വാതന്ത്ര്യഭരണം അത്യാവശ്യമാണെന്നു സഭാംഗങ്ങളിൽ ഭൂരിപക്ഷം അംഗങ്ങൾക്കു അഭിപ്രായമുള്ളപക്ഷം അതനുസരിച്ചു ഭരണവ്യത്യാസപ്പെടുത്തേണ്ടതല്ലേ. ഈ സംഗതികൾ സൂക്ഷ്മമായി ആലോചിച്ചതിനുശേഷം അന്ത്യോഖ്യാബന്ധത്തിന്റെ സൂക്ഷ്മസ്വഭാവം മലങ്കരസഭ നിർണ്ണയിക്കേണ്ടതാണ്. ഇരുകക്ഷികളും യോജിച്ചു് ഏതെങ്കിലും ഒരു വ്യവസ്ഥ ചെയ്യാത്തപക്ഷം കോർട്ടുവിധിതന്നെ (ഇപ്പോഴത്തേതോ, അപ്പീൽകൊടുക്കുന്നതായാൽ അപ്പീൽവിധിയോ) സഭയെ ബന്ധിക്കുന്നതും സഭയുടെ അഭിപ്രായത്തെ കാലക്രമേണയെങ്കിലും ഏകരൂപപ്പെടുത്തുന്നതുമായിരിക്കും. എന്നാൽ കോർട്ടുവിധിയിൽ ആശ്രയിക്കാതെ രണ്ടുകക്ഷികളും യോജിച്ചു ഇതിനെ സംബന്ധിച്ചു വേണ്ട വ്യവസ്ഥകൾ ചെയ്യുന്നതായിരിക്കും ഏററവും ഉത്തമമായ മാർഗ്ഗം.

ഈ സംഗതി മലങ്കരസഭ തനിച്ചു തീർച്ചചെയ്യുന്നപക്ഷം മേലിൽ ചില പ്രയാസങ്ങൾ നേരിട്ടേക്കാം. അന്ത്യോഖ്യാപാത്രിയർക്കീസിനു മലങ്കരസഭാഭരണത്തിൽ യാതൊരു അധികാരവുമില്ലെന്നുള്ള തർക്കം പാത്രിയർക്കീസിനു തൃപ്തികരമായിട്ടുള്ളതാണെന്നു് ആശിക്കാൻ നിവൃത്തിയില്ല. പാത്രിയർക്കീസും മലങ്കരസഭയും തമ്മിൽ വിരോധത്തിനു ഇടവരുന്നതായാൽ മുൻപതിവനുസരിച്ചു മലങ്കരസഭക്കു അന്ത്യോഖ്യായിൽനിന്നും ലഭിച്ചുകൊണ്ടിരുന്ന പട്ടത്വവും മൂറോനും മേലിൽ കിട്ടിയില്ലെന്നുവന്നേക്കാം. അതുകൊണ്ടു അന്ത്യോഖ്യാബന്ധത്തെ സംബന്ധിച്ചു ചെയ്യുന്നതായ നിശ്ചയങ്ങളിൽ അന്ത്യോഖ്യാപാത്രിയർക്കീസിനെക്കൂടി തൃപ്തിയോടുകൂടി സംബന്ധിപ്പിക്കുന്നതിനു മലങ്കരസഭ കഴിയുന്നതും ശ്രമിക്കേണ്ടതാണ്. കഴിയുന്ന ശ്രമങ്ങൾ ചെയ്തതിനുശേഷവും അന്ത്യോഖ്യാപാത്രിയർക്കീസു മലങ്കരസഭയുടെ നിശ്ചയങ്ങളോടു യോജിക്കാത്തപക്ഷം പിന്നീടു സഭയുടെ നില എന്തായിരിക്കുമെന്നു ഇപ്പോൾത

ഒന്ന ആലൊചിക്കെണ്ടതാണ്. അങ്ങിനെ വരുന്നപക്ഷം നാം ആലൊചിക്കെണ്ടതു മലങ്കരസഭയിൽ പട്ടത്വവും മൂറൊനും അന്ത്യൊഖ്യാ സിംഹാസനത്തിൽനിന്നുതന്നെ എപ്പൊഴും കിട്ടികൊണ്ടിരിക്കണമെന്നുള്ളതു സഭയുടെ പരിശുദ്ധതക്ക അത്യാവശ്യമായിട്ടുള്ളതാണൊ എന്നുള്ളതാണ്. കാനൊൻ (ഹുദായ) നിയമങ്ങളനുസരിച്ച് 'മെത്രാൻപട്ടം' കൊടുക്കുന്നതും മൂറൊൻകൂദാശ ചെയ്യുന്നതും പാത്രിയർക്കീസിനെക്കൂടാതെ ആകാമെന്നുകാണുന്നു. ഇതിനെ ഉറപ്പിച്ചു ചില കാനൊൻ നിയമപണ്ഡിതന്മാർ വട്ടിപ്പണകേസിൽ മൊഴികൊടുത്തിട്ടുണ്ട്. നിവൃത്തിയില്ലാതെവരുന്നപക്ഷം പാത്രിയർക്കീസിന്റെ സഹകരണമൊ സമ്മതമൊ കൂടാതെതന്നെ മലങ്കരസഭയിൽ മെത്രാന്മാരെ വാഴിക്കയും മൂറൊൻകൂദാശ ചെയ്കയും ചെയ്യാമെന്നുള്ള നില മലങ്കരസഭ എടുത്തതിനുശേഷമെ അന്ത്യൊഖ്യാപാത്രിയർക്കീസിന്റെ അഭിപ്രായങ്ങളെ ഗണിക്കാതെ അന്ത്യൊഖ്യാബന്ധം സംബന്ധിച്ചുള്ള വ്യവസ്ഥകളും മലങ്കരസഭക്ക തനിച്ചു ചെയ്യാൻ നിവൃത്തിയൊള്ളു.

# പട്ടക്കാരും ഭരണവും

[പാത്രൊസ് മത്തായി എം. ഏ., ബി. എൽ.]

## ൩. മലങ്കരസഭ.

ആദ്യസഭയിൽ പട്ടക്കാർ ഭരണത്തിൽ മേൽക്കൈയൊ ണമെന്ന് അവർ മാത്രമെയൊ അവകാശമുണ്ടായിരിക്കയൊ ചെയ്തിട്ടില്ലെന്നു പറഞ്ഞുവല്ലൊ. പൌരസ്ത്യസഭകളിൽ പാശ്ചാത്യസഭകളിലെപ്പൊലെ റൊമാ സാമ്രാജ്യഭരണരീതിയായ എപ്പിസ്കൊപ്പൽ ഭരണം ഉണ്ടായിരുന്നതായി വിചാരിപ്പാൻ ന്യായമില്ല. ഇതിനെക്കുറിച്ചുള്ള നമ്മുടെ സഭാചരിത്ര പണ്ഡിതന്മാരുടെ അഭിപ്രായം എന്താണെന്നറിഞ്ഞാൽ നന്നായിരുന്നു. മലങ്കരസഭയിലെ ഭരണംകൂടി മെത്രാധിപത്യമാണെന്നു പറയുന്ന എപ്പിസ്കൊപ്പസിക്കാർക്ക് മറ്റു പൌരസ്ത്യസഭകളിൽ ഭരണരീതി മെത്രാധിപത്യമായിരുന്നു എന്നു

സാധിക്കാൻ പ്രയാസമില്ലായിരിക്കും. ഈ വിഷയത്തിൽ പാ
ശ്ചാത്യസഭാചരിത്രകാരന്മാരുടെ അഭിപ്രായം നമുക്ക് വലിയ
ഉപകാരമായിട്ടുള്ളതായി വരാൻ എളുപ്പമില്ല. നമ്മുടെ മെത്രാ
ധിപത്യമാകുന്ന ഇവിടത്തെ ഭരണത്തിൽ എപ്പിസ്കോപ്പസി ക
ണ്ടുപിടിക്കണമെങ്കിൽ എപ്പിസ്കോപ്പസിയിൽ മനസ്സുറപ്പിക്ക
പ്പെട്ട ചരിത്രകാരന്മാർ പൌരസ്ത്യരാജ്യങ്ങളിലെ സഭകളിൽ
എപ്പിസ്കോപ്പൽ ഭരണമുണ്ടെന്ന് പറയുന്നെങ്കിൽ അത്ര അതി
ശയിക്കാനുണ്ടോ? കൂടാതെ അന്യസഭകളെക്കുറിച്ച് ഇവരുടെ
അഭിപ്രായങ്ങൾ പലപ്പോഴും തെററായ ഉൽഭവം മൂലം അബ
ദ്ധങ്ങളായിട്ടാണ് കാണാറുള്ളത്. മാർത്തോമാ മലയാളത്തിൽ വ
ന്നിട്ടില്ലെന്നും സുറിയാനി പള്ളിയിൽ ധൂമം ഉപയോഗിക്കുന്ന
ത് വർഷകാലത്തിലെ തണുപ്പ് മാററുന്നതിനാണെന്നും
(വേനൽക്കാലത്ത് എന്തിനാണെന്ന് പറയുന്നില്ല) കൂസലി
ല്ലാതെ പറയാൻ മടിക്കാത്ത ചരിത്രകാരന്മാരും ഉണ്ട്. പൌ
രസ്ത്യരാജ്യങ്ങളിലെ സഭകളും പാശ്ചാത്യസഭകളും തമ്മിൽ
ഒരു വലിയ വ്യത്യാസം കിഴക്കൻരാജ്യങ്ങളിൽ ക്രിസ്ത്യാനിരാ
ജാക്കന്മാർ ചുരുക്കമായിരുന്നു എന്നതാണ്. ഈ കാരണത്താ
ൽ ഈ സഭകളിൽ രാജ്യഭരണവും സഭാഭരണവും വെവ്വേറെ
യായിട്ട് സഭാഭരണത്തിന്റെ ശുദ്ധിക്കു ഭംഗം വന്നിട്ടില്ല. തു
ർക്കിരാജ്യങ്ങളിലെ പല അംശങ്ങളിലും പെർഷ്യായിലും മ
ററുമുള്ള ക്രിസ്തീയസഭകളിലെ ഭരണം എപ്പോഴും രാജ്യഭരണ
ത്തിൽ നിന്നും വേറെയായിട്ടാണ് ഇരുന്നിട്ടുള്ളത്. അന്ത്യോ
ഖ്യാ സഭയിലെ പഴയരീതി എന്തായിരുന്നു എന്നു അറിയു
ന്നില്ല. ഇപ്പോഴത്തെ രീതിയിൽ അയ്മേനികൾക്കു ബാവാ
അദ്ധ്യക്ഷനായിട്ടുള്ള സുന്നഹദോസിൽ പോലും സ്ഥാനമുള്ള
തായിട്ടാണ് എന്റെ അറിവ്. മലങ്കരസഭ ഇതിന് വ്യത്യസ്ത
മല്ല. നമ്മുടെ ആദ്യഭരണരീതി അറിയുന്നതിന് ഇതുവരെ മാ
ർഗ്ഗങ്ങളൊന്നും കണ്ടുപിടിച്ചിട്ടില്ല. മുളന്തുരുത്തി സുന്നഹദോ
സിൽ മെത്രാന്മാരുടെ ഏകനായകത്വത്തിന്റെ ശക്തി കുറ
ക്കണം എന്ന് പറഞ്ഞിരുന്നതുകൊണ്ട് അതുവരെ മെത്രാന്മാ

ക്കാൻ അവകാശം ന്യായമില്ല. നേരെമറിച്ച് ഹിന്ദുമതാചാരങ്ങളായ ജാതി ഭേദ മുതലായവയെ ഇന്നു മുഴുവനായി ത്യജിച്ചിട്ടില്ലാത്ത സുറിയാനിക്കാർ ഇവയെ പണ്ടേ സ്വീകരിച്ചിരുന്നു എന്നാണ് വിചാരിക്കേണ്ടതു. നമ്മുടെ ഇടവകകളിലെയും പള്ളികളിലെയും ഈ നാട്ടിലെ കരയോഗങ്ങളുടേയും ക്ഷേത്രങ്ങളുടേയും ഭരണ രീതി സാരാംശത്തിൽ ഇന്നും ഒന്നുതന്നെയാണ്. ഈ സന്ദർഭത്തിൽ ജോസഫ് ശെമ്മാശന്റെ പഴയ പാട്ടിനെ ഒന്നുകൂടി വായനക്കാരെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. യൂറോപ്യന്മാരുടെ വരവുവരെയും അതിൽ പിന്നീടും ഈ നാടുകളിലെ സ്ഥാപനങ്ങൾക്കു വലിയ വ്യത്യാസങ്ങൾ ഒന്നും വന്നിട്ടില്ല. ആദ്യരീതി തന്നെ ആധുനികകാലംവരെ തുടന്നു എന്നുതന്നെ വിചാരിക്കാം. ഇടക്കാലത്തെ നമ്മുടെ സഭാചരിത്രം അന്ധകാരത്തിലാണല്ലോ ഇരിക്കുന്നതു്. പോർട്ടുഗീസുകാരുടെ കാലത്തു നാം കാണുന്നതു് അന്യസഭകൾ കഴിയുന്നതു ശ്രമിച്ചിട്ടും സഭയുടെ നിലനില്പിനെ സഹായിച്ചതും അതിനായി പ്രവർത്തിച്ചതും മെത്രാന്മാരല്ല എന്നാണ്. കൂനൻകുരിശിന്റെ ചരിത്രം ഇവിടെ ഉദ്ധരിക്കേണ്ട ആവശ്യമില്ലല്ലോ. ഒരു നൂററണ്ടിനുമുമ്പു ഈ സഭയിൽ മെത്രാധിപത്യം കേട്ടിട്ടുപോലുമില്ല. ബ്രിട്ടീഷുകാരുടെ ആഗമനവും ചർച്ചു മിഷ്യന്റെ വേലയും, ആംഗ്ലേയസഭയോടുള്ള നമ്മുടെ സഖ്യതയും മുതലാണ് ഈ ഭ്രമം നമ്മുടെ സഭയിൽ ചിലർക്കു കടന്നുകൂടിയതു്. ഈ കാലത്തെ മെത്രാന്മാർ മെത്രാധിപത്യം സ്ഥാപിക്കാൻ കഴിയുന്നതും ശ്രമിച്ചു എന്നു സമ്മതിക്കാം. ഇവരെ ചെറുതരത്തിൽ സുറിയാനിക്കാരുടെ ബിസ്മാർക്കു, മാക്യവെല്ലി, നെപ്പോളിയൻ, കൈസർ എന്നിങ്ങനെ പറയാവുന്നതാണ്. ഇവരിൽ പ്രധാനന്മാർ പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസും, പുലിക്കോട്ടു മാർ ജോസഫ് ദീവന്നാസ്യോസും വട്ടശ്ശേരിൽ മാർ ഗീവറുഗീസു ദിവന്നാസ്യോസുമാണെന്നു ഞാൻ പറയാതെ അറിയാവുന്നതാണ്.

ഇവർ ഓരോരുത്തരും സഭക്കു പല തരത്തിൽ വലി

യ ഗുണങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഇവരുടെ ഭരണത്തെപ്പൊതുവായി വിമർശനം ചെയ്യേണ്ട സന്ദർഭം ഇതല്ല. ഇവരുടെ മെത്രാധിപത്യത്തെ മാത്രമെ ഇവിടെ വിഷയമാക്കുന്നുള്ളു.

അത്താനാസ്യോസ് സ്വഭാവത്താൽതന്നെ വലിയ തന്റേടക്കാരനായിരുന്നതുകൊണ്ടു സ്വേച്ഛാഭരണം അറിഞ്ഞൊ അറിയാതെയൊ നടത്താൻ ആരംഭിച്ചതു അതിശയമല്ല. സാമുദായികമായിട്ടും രാഷ്ട്രീയമായിട്ടും അദ്ദേഹം നമുക്കുണ്ടാക്കിയിട്ടുള്ള ഗുണങ്ങൾക്കു അതിരില്ല. അതിനായി സമുദായം അദ്ദേഹത്തോട് എന്നും നന്ദിയുള്ളതായിരിക്കും. വലിയ മഹാനായിരുന്ന ഇദ്ദേഹം സഭയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കാൻ ശ്രമിച്ചപ്പോൾ 'ജനം' അതിനെ ശക്തിയോടുകൂടി എതിർത്തുള്ളു. പിന്നീടുള്ള ചരിത്രം നമ്മുടെ ആളുകൾക്കു നല്ലവണ്ണം അറിയാവുന്നതാണ്. ഈ ശ്രമത്തിൽ ജനവും മെത്രാനും തമ്മിലുള്ള മത്സരം മെത്രാന്റെ സ്ഥാനഭ്രംശത്തിൽ കലാശിച്ചു എന്നു പറഞ്ഞാൽ മതിയല്ലൊ. ഭാവിയിൽ ഇതു വിധം സംഭവിക്കാതെയിരിപ്പാനത്രെ പട്ടക്കാരും (കത്തനാരും, മെത്രാനും, പാത്രിയർക്കീസും) ജനങ്ങളും ഏകോപിച്ചു ഒപ്പുകൾ വെച്ചതാൽ മുളന്തുരുത്തി സുന്നഹദോസിലെ നിയമങ്ങൾ സ്ഥാപിച്ചതു്. ഇതിനെ ആണല്ലൊ ഇപ്പോഴത്തെ മെത്രാധിപത്യക്കാർ നിഷ്ഫലമായി ദുഷിക്കാനും ദുർബ്ബലപ്പെടുത്താനും ശ്രമിക്കുന്നതു. ജനഹിതത്താൽ മുമ്പെ ഉയർത്തപ്പെട്ട മാർ ദിവന്നാസ്യോസ് ഇതിൽ ജനങ്ങളുടെ പ്രധാനിയായിരുന്നു. അന്ന അദ്ദേഹത്തിനു എപ്പിസ്ക്കോപ്പസിയുടെ ഗന്ധംപോലും ഇല്ലായിരുന്നു. കൗശലബുദ്ധിയിൽ അഗ്രഗണ്യനായിരുന്ന ഇദ്ദേഹം വ്യവഹാരങ്ങളിലുള്ള ജയംമൂലം ഉന്നതനായിട്ടൊ, റോമാസഭക്കാരുമായിട്ടുള്ള സംസർഗ്ഗം മൂലമൊ, അക്കാലത്തു സഭാകാര്യങ്ങളിൽ പൊതുജനത്തിനുണ്ടായിരുന്ന വിമുഖത മൂലം ജനാധിപത്യത്തിൽ വിശ്വാസം കുറഞ്ഞിട്ടൊ, സ്വയം തന്നെ കാണാനുള്ളതുകൊണ്ടൊ എപ്പിസ്ക്കോപ്പാധിപത്യത്തിൽ പൊതുജനപ്രാധാന്യ

വിസ്തരിച്ചു പൂൎവ്വം ചില മന്ത്രിമാരുടെ ആലോചനയും വശംവദനായിട്ട തന്റെ അധികാരം സ്ഥിരമായി സ്ഥാപിക്കപ്പെട്ടതോടുകൂടി മെത്രാധിപത്യഭരണത്തിന കീഴ്പ്പെടുകയാണുണ്ടായത്. എന്നാൽ അതു പരസ്യമായിട്ടു പ്രസംഗിക്കുന്നതിന അദ്ദേഹത്തിന്റെ വലിയ ബുദ്ധിശക്തി അദ്ദേഹത്തെ സമ്മതിച്ചില്ല. അദ്ദേഹം മെത്രാധിപത്യത്തിന്റെ വിത്തു മുളപ്പിച്ചു വേരൂന്നിക്കുന്നതിന കഴിയുന്നതും ശ്രമിച്ചിട്ടുണ്ട്. മെത്രാന്മാർ തമ്മിലുള്ള മത്സരവും പ്രധാനന്മാരായ പള്ളി കൈകാരന്മാരുടെ എതിൎപ്പും സഭയുടെ സ്വാഭാവികമായ സ്വാതന്ത്ര്യബുദ്ധിയും പുരാതനമായ ജനാധിപത്യരീതിയുമല്ലായിരുന്നെങ്കിൽ അദ്ദേഹം മെത്രാധിപത്യം സ്ഥാപിച്ചുതന്നെ മരിക്കുമായിരുന്നു. ധീമാനായ ഈ മേഹത്തിന്റെ ദീൎഘദൃഷ്ടി അധികാരഭ്രമപടലത്താലൊ മററു കാരണങ്ങളാലൊ സഭയുടെ ഭാവിശ്രേയസ്സിനെ കാണ്മാൻ കഴിയാത്തവണ്ണം കുരുടിപ്പോയി. ദൈവജ്ഞാനം മനുഷ്യന ഗ്രഹിപ്പാൻ കഴിയുകയില്ലല്ലൊ. ഇദ്ദേഹം ജനാധിപത്യത്താൽ ഉയൎത്തപ്പെട്ടു എങ്കിലും അതിന വിപരീതിയായി ഭവിച്ചില്ലായിരുന്നെങ്കിൽ ഇന്ന സഭയിൽ പല ഛിദ്രങ്ങളും ഭിന്നതകളുംകൂടാതെ കഴിയുമായിരുന്നു. വിരുദ്ധമാകുന്ന തീയിൽ സ്ഫുടംചെയ്യപ്പെട്ട ജനാധിപത്യം ശുദ്ധീകരിക്കപ്പെടണമെന്നായിരിക്കാം ദൈവജ്ഞാനം. അത്താനാസ്യോസും ദീവന്നാസ്യോസും പ്രധാനമായി കത്തനാരന്മാരുടെയും ജനപ്രതിനിധികളുടെയും ശക്തി കുറക്കാനാണ് ശ്രമിച്ചത്. പുരാതനമായി അന്തസ്സും സ്ഥിതിയുമുള്ള മാന്യകുഡുംബങ്ങളിൽ മാത്രമെ കത്തനാരപട്ടം നമ്മുടെ സമുദായത്തിൽ പതിവുണ്ടായിരുന്നുള്ളു. ജനസ്വാധീനമുള്ള പട്ടക്കാർ മെത്രാധിപത്യത്തിന അനുകൂലമല്ലെന്നുകണ്ടു കരുതിക്കൂട്ടിക്കൊണ്ടു ഏതുസ്ഥിതിയിലുള്ള ബാല്യക്കാൎക്കും കത്തനാരപട്ടം കൊടുക്കുകയായിരുന്നു ഇവരുടെ നയം—യോഗ്യനായ ഒരുവൻ ഏതുകുഡുംബത്തിലുള്ളവനായാലും പട്ടംകൊടുക്കുന്നതിന ഞാൻ വിരോധിയല്ല.—ഇപ്പോഴത്തെ നമ്മുടെ പട്ടക്കാരുടെ സ്ഥിതി അ

റിയാവുന്നവരത്രെ ഇവർ പട്ടംകൊടുത്തിട്ടുള്ളവരുടെ യോഗ്യതയെക്കുറിച്ചു ഞാൻ പറയേണ്ട ആവശ്യമില്ല. (പട്ടക്കാരെക്കുറിച്ചു വേറൊരിടത്തു പറഞ്ഞുകൊള്ളാം.) അവരുടെ ഉദ്ദേശം തീർച്ചയായിട്ടു പൂർണ്ണമായി സാധിച്ചു എന്നുപറയാം. ഇന്നും ഈ പ്രമാണംതന്നെയാണു് ആചരിച്ചുപോരുന്നതു്. മാന്യകുഡുംബങ്ങളിൽ പട്ടംകൊടുക്കുന്നതിനു മെത്രാന്മാർക്കു ഭയമാണു്. പട്ടക്കാരുടെ ഇപ്പോഴത്തെ സ്ഥിതി കണ്ടു ശേഷിച്ചുള്ളവർ സാധാരണ അതിനു ആഗ്രഹിക്കാത്തനിലയിൽ വരുത്തിക്കൂട്ടിയിട്ടുണ്ടു്. പിന്നെ ഒരു നയം പട്ടക്കാരെ ജനങ്ങൾക്കു വിരോധമായിട്ടും, ജനങ്ങളെ പട്ടക്കാർക്കു വിരോധമായിട്ടും, പ്രധാനികളെ ജനസാമാന്യത്തിനു് എതിരായിട്ടും സാധുക്കളെ പ്രധാനികൾക്കു വിരോധമായിട്ടും പ്രയോഗിക്കയായിരുന്നു. പള്ളിവഴക്കുകൾ മിക്കതും ഈ നയത്തിന്റെ നേരെയുള്ള ഫലമാണെന്നു ഞാൻ സധൈര്യം പറയുന്നു. ഇവയെല്ലാം മെത്രാധിപത്യസ്ഥാപനത്തിനു് അനുകൂലങ്ങളായിട്ടത്രെ പ്രവർത്തകന്മാർ ഉദ്ദേശിച്ചതു്. തിന്മയെ നന്മയാക്കുന്ന ദൈവം ഇവയെ മറെറാരുകാര്യസാദ്ധ്യത്തിനായി തിരിച്ചുകളഞ്ഞു. ഈ കാലത്തെ ക്രിസ്തീയസമത്വത്തിന്റെ മുന്നോടികളായിട്ടാണു് ഇവ ഭവിച്ചതു്. കശീശായോടുകൂടി പാത്രിയർക്കീസും മെത്രാനും അഗതിയോടൊപ്പം പ്രധാനിയും ഒരുപോലെ താഴ്ത്തപ്പെട്ടു. എല്ലാവരും ഒരുപോലെ ഉയർത്തപ്പെടാവുന്ന ഒരു നിലയിലാണു് വന്നുകൂടിയിരിക്കുന്നതു്. ദൈവജ്ഞാനത്തിന്റെ അഗാധം എത്ര ആശ്ചര്യം!

പള്ളിക്കേസുകൾ ഓരോന്നു ജയിച്ചു് പള്ളികൾ ഓരോന്നു് കോർട്ടുമൂലവും അല്ലാതെയും കൈവശപ്പെടുത്തിവരുമ്പോൾ പള്ളിഭരണം ഒന്നു ശരിയാക്കരുതോ എന്നു വല്ലവരും ചോദിച്ചാൽ "കുഞ്ഞുങ്ങളെ അതിനു സമയമായില്ല ഒക്കെ ശരിയായ് വരും" എന്നായിരുന്നു മറുപടി. അദ്ദേഹം വിചാരിച്ചിരുന്ന സമയം മെത്രാധിപത്യം ചുവടുപിടിക്കുമ്പോൾ ആയിരുന്നു. ആ സമയം ഈ സഭയിൽ വരാൻ എളുപ്പമുണ്ടെന്നു തോന്നുന്നില്ല. ബുദ്ധിശക്തിയും ശേഷിയുമുള്ള അനേകം സോഷ്യാ

ധിപത്യങ്ങളുടെ സ്വേച്ഛാപ്രകടനത്തിന്റെ ഫലമാണ് ഇപ്പോൾ സഭ അനുഭവിക്കുന്നത്. കൌശലബുദ്ധിയുള്ള കാരണവൻ ദുർവ്യവഹാരവും കൃത്രിമവും കൊണ്ട് നാട്ടിലുള്ള വസ്തുക്കളെല്ലാം സമ്പാദിച്ച് അനന്തിരവർക്ക് ആയുസ്സുമുഴുവൻ ജോലിയുണ്ടാക്കിക്കൊടുത്തിട്ട് അന്തരിക്കുന്നതു പോലെയാണ് നമ്മുടെ സഭാചരിത്രം. ഇപ്പോഴത്തെ ഭരണം മുൻഗാമിയുടെ തത്വം സ്ഥാപിക്കുന്നതിന് ആ നയത്തിൽ തന്നെയുള്ള ഗതിയെന്നല്ലാതെ കൂടുതലായിട്ടു ഒന്നും പറയുന്നില്ല. കാലങ്ങളും ആളുകളും മാറിപ്പോയി എന്നുമാത്രമേയുള്ളു. മെത്രാധിപത്യം എന്നുപറഞ്ഞാൽ ഒരു നൂറു വർഷത്തെ അനുഭവം കൊണ്ടു മനസ്സിലാക്കാവുന്നത് ശേഷിയുള്ള മെത്രാന്റെ തോന്നിയവാസം എന്നാണ്. പൊതുജനാഭിപ്രായം ആവശ്യമേ ഇല്ല. സർവ്വജ്ഞന്മാരായ ചുരുക്കം ചില ആളുകൾ ആരോടും ആലോചിക്കാതെയും ആരെയും വിശ്വസിക്കാതെയും അവരുടെ ഇഷ്ടംപോലെ കാര്യങ്ങൾ നടത്തുക. അവരുടെ കാലം കഴിഞ്ഞാൽ എന്താണ് അവർ ചെയ്തത് അവരുടെ പ്രമാണം എന്തായിരുന്നു എന്നൊക്കെ മനസ്സിലാക്കുന്നതിനു പോലും മാർഗ്ഗമില്ല. ഓരോരുത്തരുടെ മരണാനന്തരം ഗൂഢമായ കാരണങ്ങളാൽ വിഷമങ്ങൾ നേരിടുക. പരിഹാരമാർഗ്ഗം കണ്ടുപിടിക്കാൻ പ്രയാസപ്പെട്ടുകൊണ്ട് സഭ ഇതെല്ലാം അനുഭവിക്ക. ഒരു മുപ്പതുവർഷം കഴിയുമ്പോൾ പിന്നെയും ഇതുതന്നെ. ഇങ്ങിനെ തലമുറതോറും നീണ്ടും തോന്നിയവാസവും നാശവും. എന്താണ്? സുറിയാനിക്കാർ കലഹപ്രിയന്മാരാണ് സ്വഭാവലഘുക്കളാണ് പോരെങ്കിൽ പണ്ട് ഒരു പിതാവു സുറിയാനിക്കാരെക്കുറിച്ച് പറഞ്ഞിട്ടുമുണ്ട്. മതിയല്ലോ.

പൊതുജനങ്ങൾ ഇതൊക്കെ ഗാഢമായി ആലോചിക്കേണ്ടതാണ്. സഭയ്ക്കുള്ളിലുള്ള [illegible] ഇല്ലാത്ത [illegible] ങ്ങൾക്കു വളരുവാനുതകുന്നതു. [illegible] ടെ ആവശ്യം ഇതുതന്നെയാണ്. മെത്രാധിപത്യത്തിന്റെ വിധിച്ചുവരിക്കേണ്ട എഴുതപ്പെട്ടിരിക്കുന്ന "മെനേ മെനേ തെക്കേൽ ഉഫർസീൻ" (ദാനി: ൫:൨൫) ജനം ഉണർന്നു ഇതു മനസ്സിലാക്കണം.

വും എഴുതുന്നതു വിഹിതമല്ലെന്ന് എനിക്കുതോന്നി. ഇതുവരെയുള്ള സംഗതികൾ കഴിയുന്നതും ത്രുദായോടെ വായിച്ചതിൽ ചില ലേഖകന്മാരുടെ ചില പ്രസ്താവനകൾ അപ്രമാദിത്വങ്ങൾ കടന്നവയാണെന്നു തോന്നീട്ടുണ്ടെങ്കിലും മാസികപ്രവർത്തകന്മാർക്കു ദുരുദ്ദേശ്യമുണ്ടെന്നു ഊഹിക്കത്തക്കതായി ഒന്നും കണ്ടില്ല. രണ്ടാമതായ് ഇക്കഴിഞ്ഞ പത്തുവർഷങ്ങൾക്കിടയിൽ സഭയിലുണ്ടായ വാദങ്ങളിൽ ഞാൻ ഒരു പക്ഷത്തുനിന്ന് ബലമായി വാദിച്ചിട്ടുള്ളവനാകയാൽ അങ്ങനെയുള്ള ഒരാളുടെ സംസ്ഥിതി ഈ മാസികാരംഗത്തിനു യോജിക്കുന്നതല്ലെന്ന് എനിക്കു തോന്നി. ഞാൻ പാത്രിയർക്കീസു ബാവായോടു് എതൃത്തു ൧൦൮൭ വൃശ്ചികത്തിലെ സുന്നഹദോസിൽ പ്രസംഗിക്കുകയും പിന്നീടു പേരുവച്ചും വയ്ക്കാതെയും പല ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തതു, ബാവായുടെ നില മലങ്കരക്കാരുടെ ചിരസമ്പാദിതമായ സ്വാതന്ത്ര്യത്തെ ഹനിക്കത്തക്കതാണെന്ന് എനിക്കു പൂർണ്ണബോദ്ധ്യമുണ്ടായതുകൊണ്ടുമാത്രമാണെന്നു ദൈവത്തിനും എന്റെ സ്വഭാവത്തെക്കുറിച്ചു ശരിയായ ജ്ഞാനമുള്ള മനുഷ്യർക്കും അറിയാമെങ്കിലും. ഞാൻ മേൽപ്രകാരമെല്ലാം ചെയ്തതു ആരുടേയോ സേവ നോക്കിയാണെന്നു പറഞ്ഞവരും ധാരാളമുണ്ട്. മലങ്കരസഭയിൽ ഇല്ലാത്തതായ എപ്പിസ്കോപ്പൽ ഭരണം നടപ്പാക്കാൻ ചിലർ ചെയ്യുന്ന ഭഗീരഥപ്രയത്നത്തെപ്പറ്റി ഒന്നും പറയാതെ ഞാൻ മൌനം അവലംബിക്കുന്നതും "സേവ" നോക്കി മാത്രമാണെന്ന് ഈയിടെ ചിലർ എഴുത്തുമൂലവും അഭിമുഖമായും പറയാൻ തുടങ്ങിയിരിക്കുന്നതുകൊണ്ടു ഇനിയും മൌനമായിരിക്കുന്നതു ശരിയല്ലെന്നു ഞാൻ വിചാരിക്കുന്നു.

എപ്പിസ്കോപ്പൽ ഭരണത്തിന്റെ, അല്ലെങ്കിൽ പത്രാധിപർ പറയുംപ്രകാരം മെത്രാധിപത്യഭരണത്തിന്റെ സർവ്വ വശങ്ങളേയും പ്രതിപാദിക്കണമെന്നു ഞാൻ തൽക്കാലം വിചാരിക്കുന്നില്ല. അതിനെ സംബന്ധിച്ചു ഏതാനും സംഗതികൾ സൂചിപ്പിക്കണമെന്നേ ഞാൻ വിചാരിക്കുന്നുള്ളു. ഒന്നാമതായി എനിക്കു പറയാനുള്ളതു പത്തൊമ്പതു ശതാബ്ദങ്ങളോളം

പഴക്കമുള്ള നമ്മുടെ സഭയ്ക്കു ചില ആദർശങ്ങൾ തന്നെ ഉണ്ടായിട്ടുണ്ടെന്നാണ്. ഏതു സഭയ്ക്കും ഇങ്ങനെ ചില ആദർശങ്ങൾ ഉണ്ട്. ഒരു ജനസമുദായം പെട്ടെന്നു ക്രിസ്തുമതത്തെ സ്വീകരിക്കുമ്പോൾ മാത്രമേ അതിനു ചിരസ്ഥാപിതമായ ആദർശങ്ങളൊന്നും ഇല്ലാതെ ഇരിക്കയുള്ളൂ. അപ്പോഴാണ് ആദർശങ്ങൾ കടംവാങ്ങാൻ ഉത്സാഹിക്കുക. ഇന്നലെ ക്രിസ്തുമതം സ്വീകരിച്ച ഒരു സമുദായം അതിന്റെ ആദർശങ്ങളെല്ലാം തന്നെ കടം വാങ്ങാൻ നോക്കുന്നതിലും ചില വിഷമതകൾ ഉണ്ടാകാം. സൂക്ഷ്മമായി പരിശോധിക്കുന്നപക്ഷം ആ സമുദായം ക്രിസ്തുമതം സ്വീകരിക്കുന്നതിനു മുമ്പുള്ള ചില ആദർശങ്ങൾ മനസ്സറിയാതെ തന്നെ അതിന്റെ പുതിയ ആദർശങ്ങളുടെ മേൽ കാർത്തവ്യം ചെയ്യുന്നതായും അതുകളെ രൂപഭേദപ്പെടുത്തുന്നതായും കാണാവുന്നതാണ്. പരമാർത്ഥം ഇങ്ങനെയിരിക്കെ ഏത്രയും പഴക്കമുള്ള ഒരു സമുദായത്തിന്റെ ചിരാർജ്ജിതമായ ആദർശത്തെ നശിപ്പിക്കാൻ ചെയ്യുന്ന ശ്രമം പഴക്കമുള്ള ഒരു വൃക്ഷത്തിന്റെ സകല വേരുകളും (തായവേരുകൂടി) പറിച്ച് അതിനെ വേറൊരു സ്ഥലത്തു നടാൻ ശ്രമിക്കുന്നതുപോലെയിരിക്കുന്നതാണ്.

റോമാസഭ, ആംഗ്ലിക്കൻ സഭ എന്നിങ്ങനെ മെത്രാന്മാരാൽ ഭരിക്കപ്പെടുന്ന എപ്പിസ്കോപ്പൽ സഭകളെ മാററിനോക്കിയാൽ മെത്രാന്മാരില്ലാത്ത ഫ്റീചർച്ച് മുതലായ മററു സഭകൾ മാത്രമേയുള്ളു എന്നും മെത്രാന്മാരാൽ ഭരിക്കപ്പെടുന്ന നമ്മുടെ സഭ ഒരു എപ്പിസ്കോപ്പൽ സഭയാകാനേ വഴിയുള്ളൂ എന്നും അതു കൊണ്ടു നാം അനാഥന്മാരായ ഫ്റീചർച്ചുകാരെ അനുകരിക്കാൻ തയ്യാറില്ലാത്തപക്ഷം എപ്പിസ്കോപ്പൽ ഭരണരീതി സ്വീകരിക്കേണ്ടതാണെന്നും ആണ് പ്രമാണിയായ ഒരാൾ എന്നോടു ഈയിടെ പറഞ്ഞതു. ഈ രണ്ടുതരം സഭകളുടെയും അസൗകര്യങ്ങളായ ചില ലക്ഷണങ്ങളുടെ സങ്കലനമായി മൂന്നാമതൊരു സഭ ഉണ്ടാകുവാൻ പാടില്ലെന്നില്ല നാം അതിനുള്ള ഉത്തമ ദൃഷ്ടാന്തമായി മലങ്കര സഭയെ വി

ധരിച്ചുകൊള്ളണമെന്നും അത്ര ഞാൻ ഇതിനുമുമ്പു പറഞ്ഞതു്.

സഭയുടെ കീഴ്നടപ്പു നോക്കിയാൽ അതു പത്രാധിപർ പറയും പ്രകാരം ജനാധിപത്യത്തിൽ അടിസ്ഥാനപ്പെട്ടിരിക്കയാണെന്നു കാണാം. മലങ്കര അൎക്കദിയാക്കോനെ (പിന്നീടു മെത്രാപ്പോലീത്തായെ) തിരഞ്ഞെടുക്കാനുള്ള അധികാരം മലങ്കരയിലെ പള്ളിപ്രതിപുരുഷന്മാൎക്കു അഥവാ സുന്നഹദോസിനാണെന്നുള്ളതിനു സംശയമില്ലല്ലോ. ഈ സുന്നഹദോസിനു "കൂട്ടം" എന്നാണു പണ്ടുമുതൽക്കേ പറഞ്ഞുവരുന്ന പേരു്. ഓരോ ഇടവകയിൽനിന്നു ഒരു പട്ടക്കാരനേയും രണ്ടു അത്മേനികളേയും ഇടവകക്കാർ തിരഞ്ഞെടുത്തയക്കുന്നു. ഈ പ്രതിപുരുഷന്മാരുടെ ഭൂരിപക്ഷാഭിപ്രായപ്രകാരം മെത്രാപ്പോലീത്താ തിരഞ്ഞെടുക്കപ്പെടുന്നു. "കോട്ടയത്തെ കൂട്ടം" എന്നുള്ള വാക്കു് എനിക്കു ഓൎമ്മവച്ചതു മുതൽ കേട്ടുതുടങ്ങിയതാണു്. അതിനു വളരെമുമ്പു ഈ കൂട്ടം അങ്കമാലിയിൽ കൂടിപ്പോന്നിരുന്നു. നായന്മാൎക്കും നമ്പൂതിരിമാൎക്കും ഇങ്ങനെ "കൂട്ടം" ഉണ്ടായിരുന്നു. പക്ഷേ നാം അവരെ അനുകരിച്ചതായിരിക്കാം. ചില കിഴക്കൻ സഭകളിൽ ഇങ്ങനെ അത്മേനികളും ചേൎന്നു് മെത്രാന്മാരെ തിരഞ്ഞെടുക്കുന്ന പതിവുണ്ടായിരുന്നു എന്നു് അഡ്രിയാൻ ഫോർട്ടെസ്ക്യൂ എന്ന ചരിത്രകാരൻ പറയുന്നുണ്ടു്. പക്ഷേ ഈ സമ്പ്രദായം അവിടെനിന്നു് ഇവിടെ വന്നുചേൎന്നതായിരിക്കാം. അതെങ്ങനെയായാലും മെത്രാന്മാരുടെ തിരഞ്ഞെടുപ്പിൽ അത്മേനികൾക്കു പങ്കുണ്ടെന്നു മാത്രമല്ല അവരുടെ വോട്ടുപ്രകാരം സംഗതികൾ നടക്കത്തക്ക വിധം അവൎക്കു പ്രാബല്യവുമുണ്ടായിരുന്നു എന്നതിനു സംശയമില്ല. റോമ്മാസഭയിലൊ ആംഗ്ലിക്കൻസഭയിലൊ ഈ സമ്പ്രദായമില്ലെന്നു സ്പഷ്ടമാണല്ലോ. ഒരു മെത്രാനെ റോമ്മാസഭയിൽ തിരഞ്ഞെടുക്കുന്നതു പാപ്പായാണു്. അടുത്ത മെത്രാന്മാർ ഒരോരുത്തരും മുമ്മൂന്നു് ആളുകളുടെ പേരു അയയ്ക്കണമെന്നു റോമ്മായിൽനിന്നു് ആവശ്യപ്പെടാറുണ്ടു്. അ

ന്നുണ്ട്. ചിട്ടികഴിഞ്ഞതുകൊണ്ട് ഒരു പള്ളി പൊളിഞ്ഞുപോയി. ഇപ്പോഴത്തെ യാതൊരുപള്ളിവകയായും ചിട്ടിനടത്തിപ്പോകരുതെന്നു കല്പനപുറപ്പെട്ടിരിക്കുന്നു. എത്രതാൻ ശക്തിയില്ലാത്തതുകൊണ്ട് പള്ളിക്കാർ ഈ വലിയ നാശത്തെക്കൊണ്ടു സഹിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ എപ്പിസ്കോപ്പൽ ഭരണത്തിന്റെ അതിരുചികരങ്ങളായ ഫലങ്ങളെപ്പററി ഞാൻ വേണമെങ്കിൽ, ആയിരം ദൃഷ്ടാന്തങ്ങൾ എടുത്തുകാണിക്കാം. ഇതുകൾ നമ്മുടെ ദൃഷ്ടിയിൽ ഉൾപ്പെടുന്ന സംഗതികളാണ്. ചരിത്രംനോക്കിയാൽ ഇതിലും ഭയങ്കരങ്ങളായ പലതും കാണും.

എന്റെ അഭിപ്രായത്തിൽ എപ്പിസ്കോപ്പൽഭരണം നമ്മുടെ സഭയിൽ നടപ്പാക്കുന്നത് അന്ത്യോഖ്യാ പാത്രിയർക്കീസ്സിന് ലൗകികാധികാരം സമ്മതിച്ച് എഴുതി കൊടുക്കുന്നതിനേക്കാൾ അപകടമാണെന്നാണ്. പാത്രിയർക്കീസ്സ് ശീമയിൽ ഇരുന്നു കല്പനഅയച്ചാൽ എല്ലാം നടക്കുന്നതാണോ? നേരെ മറിച്ച് പൂർണ്ണമായ എപ്പിസ്കോപ്പൽഭരണം മലങ്കര മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ സഹായികൾക്കും ലഭിക്കുന്നപക്ഷം സഭയിൽ ലവലേശം സമാധാനം ഉണ്ടാകുന്നതല്ല. അവർ കല്പിക്കുന്നതു നാം അനുസരിക്കാൻ കടപ്പെട്ടവരാണ്. പക്ഷെ അനുസരിക്കാൻ മനസ്സില്ലാതാനും. അപ്പോൾ കല്പന ലംഘനമായി, ശിക്ഷയായി, കേസ്സായി.

റോമാസഭയെ നമ്മുടെ ആദർശമായി സ്വീകരിച്ചുംകൊണ്ട് ഇയ്യിടെ ചിലർ ചില വികൃതികൾ കാണിച്ചുവരുന്നതായും ഇതിനെ ചില അധികാരികൾ ആദരിച്ചു അനുഗ്രഹിച്ചുവരുന്നതായും അറിയുന്നു. ഈ റോമാഭ്രമം ആംഗ്ലിക്കൻ സഭയോടും അതിലെ സഭാംഗങ്ങളുടെ അതിസ്വാതന്ത്ര്യത്തോടും ഉള്ള വെറുപ്പിന്റെ പ്രതിക്രിയയായിരിക്കാം. അതെങ്ങനെയായാലും, കൂനൻ കുരിശിങ്കൽവച്ചു നാം റോമാസഭയുമായി എന്നന്നേക്കുമായി യാത്രപറഞ്ഞുകഴിഞ്ഞു. അതു നാം എപ്പോഴും ഓർക്കേണ്ടതാണ്. അന്നും റോമാഭ്രമം ധാ

ഭാരമുണ്ടായിരുന്നു. റോമ്മായോടു ചേൎന്നിരുന്നാൽ പല ഗുണങ്ങളുമുണ്ടായിരുന്നു. എന്നാലതുകൊണ്ട് പല ദോഷങ്ങളുമുണ്ടായിരുന്നു. പഴയ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ എന്തെല്ലാം സങ്കടങ്ങളും അനുഭവിച്ചാലും പാലിച്ചുകൊണ്ടുപോകണമെന്നായിരുന്നു നമ്മുടെ പൂൎവന്മാരുടെ ഉദ്ദേശ്യം. ആ മഹത്തായ ഉദ്ദേശ്യം ഈ ഇരുപതാം നൂറ്റാണ്ടുവരെ ഏറെക്കുറെ സാധിച്ചുപോരുകയും ചെയ്തിട്ടുണ്ട്. ഇംഗ്ലീഷ് ജാതിയുടെയും പാശ്ചാത്യവിദ്യാഭ്യാസത്തിന്റെയും ആഗമനാനന്തരം നമ്മിൽ സ്വാതന്ത്ര്യബുദ്ധി വളരെ വൎദ്ധിച്ചിട്ടുണ്ട്. ഇതൊക്കെ നശിപ്പിക്കുകയോ നമ്മെ പിന്നാക്കം നടത്തുകയോ ചെയ്യാൻ ആരുവിചാരിച്ചാലും സാധിക്കുന്നതല്ല. ഇത് മനസ്സിലാക്കി പ്രവൎത്തിക്കാൻ തക്ക ബുദ്ധിസാമൎത്ഥ്യവും വിവേകവുമുള്ള ഒരാളാണ് ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്താ. വലിയ വലിയ സ്ഥാനങ്ങളും കൊടുക്കാമെന്ന് പറഞ്ഞ് അന്ത്യോഖ്യാപത്രിയൎക്കീസുബാവാ അദ്ദേഹത്തെ വശീകരിക്കാൻ നോക്കിയെങ്കിലും അതൊക്കെ അഗണ്യമാക്കി സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഒരു ഭയങ്കരയുദ്ധം നടത്തിയ ആ വീരപുരുഷൻ, തന്റെകാൎയ്യം ജനങ്ങളുടെ സഹകരണത്താൽ സാധിച്ചിരിക്കകൊണ്ട് ആ ജനത്തിന്റെ ന്യായമായ സ്വാതന്ത്ര്യത്തെ ഏതെങ്കിലും വഴിക്ക് നശിപ്പിക്കാൻ ശ്രമിക്കുമെന്ന് ഊഹിക്കാൻകൂടി നിവൃത്തിയില്ല. തന്റെ ഉദ്ദേശ്യം മറ്റുവല്ലതുംകൊണ്ട് കരങ്ങൾ കൊച്ചുകുഞ്ഞുങ്ങൾമാതിരിയായിക്കൊണ്ട് തീയിൽ കിടക്കുന്ന അങ്ങിമാനിയെ എടുപ്പാൻ ശ്രമിക്കുന്നപ്രകാരം അദ്ദേഹം എന്തെങ്കിലും ഒരു കിരുവിനെപ്പോലെ പ്രവൎത്തിക്കുമെന്നും ഞാൻ വിശ്വസിക്കുന്നില്ല. ഇനിയും അനേക കാൎയ്യങ്ങൾ എഴുതാനുണ്ടെങ്കിലും ലേഖനം ഇപ്പോൾതന്നെ സാമാന്യം ദീൎഘമായിപ്പോയതിനാൽ ഇനിയൊരിക്കൽ ആയിക്കൊള്ളാം.

# മിസ്റ്റർ ഡേവിഡും ദർശനവും

---

ഈ വിഷയത്തെക്കുറിച്ച എഴുതുന്നതിന് എനിക്ക അനല്പമായ വൈമനസ്യം ഉണ്ട്.

ദർശനത്തെ പരസ്യമാക്കിയതുകൊണ്ട് ഒരു സംഗതി വെളിപ്പെട്ടിട്ടുണ്ട്. അതായത്, ക്രിസ്തീയ തത്വബോധവും ക്രിസ്തീയ ആദർശങ്ങളും അശേഷം സ്പർശിച്ചിട്ടുപോലുമില്ലാത്ത പലരും നമ്മുടെ സമുദായത്തിൽ ഉണ്ടെന്നുള്ളതാണ്. ഒരാളിന്റെയോ ഒരു കൂട്ടരുടെയോ അഭിപ്രായത്തിനു വിപരീതമായി മറ്റൊരാളോ കൂട്ടരോ പ്രവർത്തിക്കുന്നതായാൽ ആദ്യത്തെ കൂട്ടർ സേവിക്കുന്ന ഉഗ്രമൂർത്തി രണ്ടാമത്തെ കൂട്ടരെ അതിനായി ശിക്ഷിക്ക എന്നുള്ളതു ക്രിസ്തീയമല്ലാത്ത ഒരു ആദർശമാണ്. കഠിന ഹൃദയന്മാരായിട്ടു പ്രവർത്തിക്കുന്നവരോടുപോലും ക്ഷമിക്കയും അവർക്കുവേണ്ടി പ്രാർത്ഥിക്കയുമാണ് ക്രിസ്ത്യാനിയുടെ മുറ. തന്നെ പീഡിപ്പിച്ചവരെ ആകാശത്തിൽ നിന്നു അഗ്നി ഇറക്കി ദഹിപ്പിക്കുന്നതിനു അനുവാദം ചോദിച്ച ശിഷ്യന്മാരോടു നിങ്ങളുടെ ആത്മാവു അതല്ല എന്നത്രെ നമ്മുടെ കർത്താവിന്റെ ഉപദേശം. ശത്രുക്കളെ സ്നേഹിപ്പിൻ, ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ എന്നുള്ള പ്രമാണത്തിന്റെ ആത്മാവിനോടു ദർശനത്തിന്റെ ആത്മാവ് ഒരിക്കലും യോജിക്കുന്നതല്ല. മനസ്സാക്ഷിയുടെ ബോധ്യംമൂലം ഒരു അഭിപ്രായം മുറുകെ പിടിച്ചിരിക്കുന്ന ആളിനു ദൈവകോപത്താൽ ദോഷമുണ്ടാകുമെന്നുള്ളതു ക്രിസ്തീയ ഉപദേശമാണോ? പഴയ നിയമത്തിലോ അന്യമതങ്ങളിലോ ഈ ഉപദേശം കണ്ടു എന്നു വരുന്നതാം, എന്നാൽ ക്രിസ്തുവിന്റെ ഉപദേശത്തിനു നേരെ എതിരാണ്. മറ്റുള്ളവർക്കുവേണ്ടി കഷ്ടത സഹിക്ക, കുരിശുവഹിക്ക, ബലിയായ്ക്കൊടുക്ക എന്ന പാഠവും ഇതും പരസ്പര വിരുദ്ധമാണ്.

ക്രിസ്ത്യാനി ഈ ലോകത്തിൽ പരദേശിയും യാത്രക്കാരനുമാണെന്നാണ് പുതിയ നിയമം ആദ്യാവസാനം പഠിപ്പി

കുന്നു. അങ്ങിനെ ആണെങ്കിൽ ക്രിസ്ത്യാനിക്ക ഈ ആയുസ്സിന്റെ അവസാനമായ മരണം ശിക്ഷയാകയില്ല. ലൌകിക ആരോഗ്യം സുഖങ്ങളും ദൈവാനുഗ്രഹവും മരണവും പ്രയാസങ്ങളും കഷ്ടതകളും ശിക്ഷയും ആണെങ്കിൽ ക്രിസ്തുവിന്നായി ലോകത്തിൽ കഷ്ടതകളും പട്ടിണിയും മരണവും സഹിച്ചവരും സഹിക്കുന്നവരും ശിക്ഷ അനുഭവിക്കുന്നവരാണൊ? നമ്മുടെ സംതൃപ്തിയായിട്ട നമ്മെ മറിച്ചുകൊണ്ട പാർപ്പിക്കുന്നു. ഈ ലോകം ക്രിസ്ത്യാനിക്ക ഒരു പാഠശാലയത്രെ. അതിലെ അനുഭവങ്ങൾ എല്ലാം ദൈവം കരുണയോടുകൂടി മനുഷ്യനെ കൊടുത്തിരിക്കുന്ന സന്ദർഭങ്ങളാണ്. അവ എത്രയും ക്രിസ്തീയമായി ഉപയോഗിക്കുന്നൊ അത്രയും അനുഗ്രഹവും വർദ്ധ്യമായിരിക്കും. ക്രിസ്ത്യാനിക്ക മരണം ആശ്വാസമല്ലാതെ ശിക്ഷയല്ല. ദർശനക്കുറ്റ് എന്നെ ഉദ്ദേശിച്ച് എനിക്ക അയച്ചതാണ്. മിസ്റ്റർ ഡേവിഡും ദർശനക്കാരനുമായിട്ട പരിചയമുണ്ടായിരുന്നൊ എന്നതന്നെ എനിക്കറിഞ്ഞുകൂടാ. സുറിയാനി സഭാ പ്രമാണികന്മാരിൽ ജനാധിപത്യത്തൊട അല്പമെങ്കിലും പ്രതിപത്തി കാണിച്ചിരുന്നതും രാജാധിപത്യത്തൊട കൂടുതൽ അനുകൂലമുള്ളവരായിരുന്നതും മിസ്റ്റർ ഡേവിഡിനായിരുന്നു. എന്നെ സംബന്ധിച്ച പറയുന്നതായാൽ എന്റെ ശരീരത്തിനും മനസ്സിനും അശേഷം വൈപരീത്യമില്ലാതിരുന്ന ഒരവസരത്തിൽ പക്ഷെ ഈ ലോകം വിട്ട പോകുന്നതായാൽ എന്റെ ഉദ്ദേശമെന്ന ഞാൻ വിചാരിച്ചിരുന്ന കാര്യങ്ങൾ ഒന്നും പ്രവർത്തിക്കാൻ ഇടവരികയില്ലല്ലൊ എന്ന ഭയന്നാണ് ഈ മാസിക ആരംഭിക്കാൻ ഞാൻ ഉത്സാഹിച്ചത്. അനുഗ്രഹമായാലും ശിക്ഷയായാലും അതിലർപ്പിക്കുന്ന ശരീരത്തിനും മനസ്സിനും വളരെ വൈപരീത്യമുണ്ട്. ലൌകിക ആദായങ്ങൾക്കും സമ്പത്തിനും പ്രത്യക്ഷമായ കൂടുതൽ അല്ലാതെ മറ്റും കുറവുമില്ല. ഞാനൊ എനിക്കുറ്റവരൊ മരിക്കുന്നതായാൽ ഒരിക്കലും അത ശിക്ഷയായി ഞാൻ വിചാരിക്കയുമില്ല.

പല മാന്യന്മാരും അറിവുള്ളവരെന്ന ഗണിക്കപ്പെടേണ്ട

വരും ദർശനനിവൃത്തിയാണു മിസ്റ്റർ ഡേവിഡിന്റെ രണ്ടാം എന്നു ഞങ്ങൾ എഴുതി അയക്കയും സംഭാഷണത്തിൽ ഞങ്ങളോടു പറകയും ചെയ്ക ഇങ്ങനെ ഒരു ലേഖനമുണ്ടെന്നു മനസ്സിലാകുന്നതിന് ഇടയാകയും ചെയ്തതിനാൽ മാത്രം ഇത്രയും എഴുതുന്നതാണ്.

പത്രോസ് മത്തായി.

---

# കരട് ബിൽ

---

## I

(ഫാദർ എൻ. പി. സ്കറിയാ, കോതമംഗലം)

നമ്മുടെ സഭയിലെ കല്പനലംഘനക്കാരുടെമേൽ വൈദികരാൽ നിശ്ചയിക്കപ്പെടുന്ന പണശിക്ഷകൾ ഇളവാക്കുക, അവരിൽ നിന്നും ദശാംശങ്ങളും വാങ്ങിക്കുക ആവശ്യം പ്രമാണിച്ച് യഥാശക്തി പണം പിരിക്കുക, എന്നുവേണ്ട പള്ളിക്കു വരേണ്ടതായ എല്ലാവരുമാനങ്ങളേയും വരുത്തുന്നതിനും മറ്റും ഒരന്മേനിയെക്കാൾ കൂടുതൽ ചുമതലയിലും അർഹതയിലും ഇരുന്നു പ്രവർത്തിക്കുന്നവരും പ്രവർത്തിപ്പാൻ ഏനമുള്ളവരും പ്രവർത്തിക്കേണ്ടവരും ആയ വൈദികരെ പള്ളിവക പണസംബന്ധമായ ഏതൊരു ഏർപ്പാടിൽ നിന്നും കേവലം ദൂരത്താക്കുന്നതെങ്ങിനെ? പള്ളികളിൽ കൈസ്ഥാനം നടത്തുന്ന അന്മേനികൾ ഇടവകമേലദ്ധ്യക്ഷന്റെ പ്രതിപുരുഷസ്ഥാനം തന്നെയല്ലയോ വഹിക്കുന്നത്? വൈദികൻ അന്മേനി എന്നുള്ള വ്യത്യാസംകൂടാതെ കാണിക്കിട്ടിട്ടുള്ളതും ദാനം ചെയ്തിട്ടുള്ളതും ആർജ്ജിച്ചിട്ടുള്ളതും ആർജ്ജിക്കുന്നതും ആയ സ്വത്തുക്കൾ സഭയിലെ എല്ലാ അംഗങ്ങൾക്കും സമാവകാശമുണ്ടെന്നുള്ള സത്യം മറയ്ക്കാവുന്നതല്ലാ.

നമ്മുടെ സഭയിൽ നടത്തപ്പെടുന്ന സകല കൂദാശകളുടേയും പ്രവർത്തകന്മാർ വൈദികരായിരിക്കെ അവരിൽ

ണ്ണിൽനിന്നും ജനത്തിന്റെ സഹകരണം ഒഴിച്ചിട്ടുള്ളതായി കാണുന്നില്ല. നമുക്ക് സാധാരണ പരിചയത്തിലും അനുഭവത്തിലും ഇരിക്കുന്ന വി. കുർബ്ബാനയെ തന്നെ പരിശോധിച്ചാലും വൈദികൻ ചൊല്ലിനിറുത്തുമ്പോൾ ജനമൊക്കെയും "ആമ്മേൻ" (ശരി, അഥവാ, അവിടത്തെ വചനംപോലെ ഭവിക്കട്ടെ) എന്നും ചിലവട്ടങ്ങളിൽ "കുറിയെലായിസ്സോൻ" (കർത്താവേ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ) എന്നും മറ്റും ഉച്ചരിക്കയും ചെയ്യുന്നതെന്നുള്ളതിനാൽ അവരുടെ സഹകരണം അത്യന്താപേക്ഷിതമാണെന്ന് സ്പഷ്ടമാകുന്നു. ഇങ്ങനെയെങ്കിൽ ആത്മീകം മുഴുവനും വൈദികർക്കും ലൌകികം മുഴുവനും അത്മേനികൾക്കും ആയിരിക്കുന്നതെങ്ങിനെ?

ഓരോരുത്തനുമുള്ള അവകാശങ്ങളെ വിടാതേയും എന്നാൽ കാര്യനടപ്പിനും നടത്തിപ്പിനും അവശ്യം വേണ്ടവിധത്തിലും ഒരു കേന്ദ്രീകരണം ഉണ്ടാകേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. അതിനാൽ സംഭംഗങ്ങൾ അനാവശ്യതങ്ങളും ഉളവിപ്പിക്കാതേയും എന്നാൽ കാര്യം വിടാതേയും മുൻവിധികൂടാതെ കരടുബില്ലിനെ വായിച്ച് ന്യായമായ അഭിപ്രായത്തെ വെളിപ്പെടുത്തി എല്ലാവരും ഇതിന്റെ പ്രവർത്തനത്തിൽ സഹായികളാണെന്നുള്ള ആഗ്രഹത്തോടുകൂടി എന്റെ അഭിപ്രായവും വെളിപ്പെടുത്തുന്നു.

ഇടവകയോഗം തിരഞ്ഞെടുത്തിട്ടുള്ള വികാരിയും രണ്ടു കൈക്കാരന്മാരും കൂടി ഓരോ ആണ്ടത്തെ കൈസ്ഥാനം വഹിക്കേണ്ടതും വികാരി പണസംബന്ധമായ യാതൊരേർപ്പാടിലും ചുമതലക്കാരനായിരിക്കാതേയും എന്നാൽ ആയ വ്യവഹാരങ്ങൾക്കാവശ്യം നേരിടുമ്പോൾ തന്റെ അറിവും ആലോചനയും ഉണ്ടായിരിക്കണം ഒപ്പിടേണ്ടതായ സകലത്തിലും താനുംകൂടി ഒപ്പിടുന്നതിന് ബാദ്ധ്യസ്ഥനായിരിക്കയും ചെയ്യേണ്ടതും ആകുന്നു.

ഈ നിലയിൽ പട്ടക്കാർ മേല്പട്ടക്കാർ എന്നിവർക്ക് ലൗകീകത്തിൽ അധികാരം ഉണ്ടായിരിപ്പാൻ ന്യായവും അർത്ഥ

ന്യം ഉണ്ട്. അത്ര കാര്യനടത്തിപ്പിന്നു ഏററവും പ്രയോജനവും ആകുന്നു.

ബില്ലിനെ സംബന്ധിച്ച് ഇനിയും ചില അഭിപ്രായമുള്ളതു പിന്നാലെ എന്നുവച്ച് തൽക്കാലം വിരമിക്കുന്നു.

---

ബിൽ അനുസരിച്ചു വികാരി ഇടവകക്കമ്മിററിയുടെ പ്രെസിഡെൻറ് എന്ന നിലയിൽ വരവുചിലവുകളെപ്പററി എപ്പോഴും അറികയും ആലോചനകൾ കൊടുത്തുകൊണ്ടിരിക്കയും ചെയ്യുന്നതാണ്. ഇടവകയോഗം വികാരിയെ ഒരു കൈക്കാരനായി തിരഞ്ഞെടുക്കുന്നപക്ഷം വികാരിക്കും കൈക്കാരൻ ആകാവുന്നതാണ്. എന്നാൽ ഒരു കൈക്കാരൻ പണസംബന്ധമായ ചുമതലക്കാരനായിരിക്കേണമെന്നു വയ്ക്കുന്നതു ദോഷകരമായിട്ടുള്ളതാകയാൽ ആ അഭിപ്രായത്തോടു ഞങ്ങൾ യോജിക്കുന്നില്ല. (പ)

## II

(പൈലി മത്തായി, വക്കീൽ, മൂവാററുപുഴ)

സുറിയാനിസഭയുടെ മേടം ഇടവം ലക്കത്തിൽ സഭയുടെ ഭാവിഭരണത്തെ ഉദ്ദേശിച്ച് ഒരു കരടുനിയമം പ്രസിദ്ധം ചെയ്യുകയും അതേപ്പററി സഭാംഗങ്ങൾക്കുള്ള അഭിപ്രായത്തെ ക്ഷണിക്കയും ചെയ്തിരുന്നല്ലോ. ഞാൻ നിയമം വായിച്ചുനോക്കി, എൻെറ പരമാർത്ഥ അഭിപ്രായം താഴെ ചേർക്കുന്നു. ഞാൻ സമുദായത്തിൻെറ ഭാവിശ്രേയസ്കാംക്ഷിയാണെന്നല്ലാതെ ഒരു പക്ഷം പിടിച്ചുനിൽക്കുന്നില്ല.

### ഒന്നാം അദ്ധ്യായം

൧-ം ൨-ം വകുപ്പുകൾ. മലങ്കരസഭാംഗങ്ങൾക്കു സഭാഭരണത്തിൽ പൂർണ്ണസ്വാതന്ത്ര്യം കിട്ടണമെന്നല്ലാതെ പുരാതനമായുള്ള അന്യോന്യബന്ധം തീരെ വിട്ടുതീരണമെന്നില്ലല്ലോ. ഈ ബന്ധം നിലനിൽക്കണമെങ്കിൽ സിംഹാസനത്തിനു നമ്മുടേയും നമുക്കു സിംഹാസനത്തിൻേറയും നേർക്കുള്ള അവകാശ

ചുമതലകൾ വ്യക്തമായി കാണിക്കണം. കരട്ടുനിയമം ൧-ം ൨-ം വകുപ്പുകൾ അവയെ വ്യക്തമാക്കുന്നില്ല. അതിനാൽ "അന്ത്യോഖ്യാസിംഹാസനത്തിനു (എ) നാമനിർദ്ദേശത്തിനും റീശീസാ വസൂലാക്കുന്നതിനും, (ബി) ആത്മീയകാര്യങ്ങളിൽ നമ്മെ ഉപദേശിക്കുന്നതിനും ഉള്ള അവകാശവും, (എ) നാം തിരഞ്ഞെടുക്കുന്ന മെത്രാന്മാർക്കു പട്ടംകൊടുക്കുന്നതിനും, (ബി) നമുക്കു വി: മൂറോൻ തരുന്നതിനും ഉള്ള ചുമതലയും ഉണ്ടായിരിക്കണം. നമുക്കു (എ) അന്ത്യോഖ്യായിൽനിന്നു വി. മൂറോനും (ബി) പട്ടത്വവും (സി) പാത്രിയർക്കീസു തിരുമേനിയെ തിരഞ്ഞെടുക്കുന്ന യോഗത്തിൽ വോട്ടുചെയ്യുന്നതിനും ഉള്ള അവകാശവും; (എ) റീശീസാ കൊടുക്കുന്നതിനും ആത്മീയസംബന്ധമായി സിംഹാസനത്തിലെ ഉപദേശം അനുസരിക്കുന്നതിനുള്ള ചുമതലയും ഉണ്ടായിരിക്കണം'' എന്നുകൂടി ചേർക്കുന്നതു നന്നായിരിക്കും.

## രണ്ടാം അദ്ധ്യായം

### ഇടവകയോഗം.

൧-ാം വകുപ്പ്. ലോകത്തിൽ എല്ലായിടത്തും എല്ലാവരും സ്വാതന്ത്ര്യത്തിനായി ദാഹിക്കുന്ന ഒരു കാലമാണല്ലോ ഇതു. നമ്മുടെ സമുദായത്തിന്റെ ശ്രേയസ്സിൽ പുരുഷന്മാരെപ്പോലെ തന്നെ സ്ത്രീകളും തല്പരരായുള്ളവരും സമന്മാരെപ്പോലെതന്നെ പ്രവർത്തിക്കുന്നതിനു ത്രാണിയും നല്ലമനസ്സുമുള്ളവരുമാണു്. കരട്ടുനിയമം ൨-ാം അദ്ധ്യായം ൧-ാംഭാഗം ൪-ാംവകുപ്പും ഇരുവകുപ്പുംകൂടി വായിക്കുമ്പോൾ നമ്മുടെ സ്ത്രീകൾക്കു സഭാഭരണത്തിൽ പ്രവേശനം നൽകുന്നില്ലെന്നു കാണുന്നു. ചുരുങ്ങിയപക്ഷം അവർക്കു കമ്മറ്റിമെമ്പറന്മാരെ തിരഞ്ഞെടുക്കുന്ന യോഗങ്ങളിൽ വോട്ടവകാശമെങ്കിലും തൽക്കാലം അനുവദിക്കേണ്ടതാണ്. അതിനാൽ ൨൧ വയസ്സു തികഞ്ഞ സ്ത്രീകളും ഇടവകയോഗത്തിൽ അംഗങ്ങളായിരിപ്പാൻ അനുവദിക്കേണ്ടതാണ്. ഇതിനായി വിവാഹംചെയ്യാത്ത സ്ത്രീകൾ പിതാക്കന്മാരുടെയോ രക്ഷകർത്താക്കന്മാരുടെയോ ഇടവകയിലും വിവാഹ

ചെയ്യുവാർ മറ്റാക്കന്മാരുടെ ഇടവകയിലും ഉൾപ്പെട്ടവരായി ഗണിക്കപ്പെടണം. (1)

൪-ാവകുപ്പു. ഓരോസ്ഥാനികൾക്കു ആസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ശരിയായ ഉറപ്പില്ലെങ്കിൽ ജോലിചെയ്യുന്നതിനു് ശുഷ്കാന്തിയുണ്ടാകുന്നതല്ല. അംഗങ്ങളുടെ ഇഷ്ടാനുസരണം പ്രസിഡണ്ടിനെ നിയമിക്കാമെങ്കിൽ ഒരാൾ പ്രസിഡൻറു് എന്നുള്ള സ്ഥാനപ്പേരു വഹിച്ചിട്ടാവശ്യമില്ല. അതിനാൽ ഇടവകയോഗത്തിലും കമ്മിററിയിലും ഇടവക വികാരിയും മെത്രാസന അസോസ്യേഷനിലും കമ്മററിയിലും ഇടവകമെത്രാപ്പോലീത്തായും, മലങ്കര സുന്നഹദോസിലും കമ്മിററിയിലും മലങ്കര മെത്രാപ്പോലീത്തായും സ്ഥിരം പ്രസിഡണ്ടന്മാരായിരിക്കണം. അവർ ഹാജരില്ലാതെ വരുന്ന സന്ദർഭങ്ങളിൽ മാത്രമേ മറെറാരാളെ തിരഞ്ഞെടുക്കാൻ പാടുള്ളു എന്നു് ഭേദപ്പെടുത്തേണ്ടതാണു്. (2)

---

(1)സുറിയാനി സഭയിൽ സ്ത്രീകൾ പ്രസംഗിക്കയൊ സമാജരണം മുതലായവയിൽ പരസ്യമായി പങ്കെടുക്കുകയൊ ചെയ്യുന്നതു് വിഹിതമല്ലെന്നാണു് സഭ പഠിപ്പിക്കുന്നതു്. സഭ അനുവദിക്കുന്നെങ്കിൽ സ്ത്രീകൾക്കും വോട്ടവകാശം കൊടുക്കുന്നതിൽ ഞങ്ങൾക്കുയാതൊരു വിരോധവുമില്ല. (പ)

(2)സാധാരണയായി യോഗങ്ങളിൽ സ്ഥിരം പ്രെസിഡെൻറന്മാർ ഉണ്ടായിരിക്കുന്നതു പ്രയോജനകരമായിട്ടുള്ളതാണു്. അതുകൊണ്ടാണു് ഇടവകയോഗം, അസ്സോസ്യേഷൻ, സുന്നഹദോസു, കമ്മിററികൾ ഇവക്കു സ്ഥിരം പ്രെസിഡെൻറിനെ നിശ്ചയിച്ചിരിക്കുന്നതു്. ചില സന്ദർഭങ്ങളിൽ പ്രെസിഡെൻറിനെതന്നെ സംബന്ധിക്കുന്ന സംഗതികൾ യോഗങ്ങളിൽ ആലോചനാവിഷയങ്ങൾ ആയേക്കാം. ചിലപ്പോൾ സ്ഥിരംപ്രസിഡെൻറു് യോഗനടപടികൾ നിഷ്പക്ഷമായി നടത്തുമൊയെന്നു അംഗങ്ങളിൽ മിക്കപേക്കും സംശയത്തിനു ഇടയായേക്കാം. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ വേറൊരാളെപ്രെസിഡെൻറായി നിയമിക്കുന്നതാണു് അധികം നന്നാ

## ൩. ഇടവകക്കമ്മിററി

൧-ാംവകുപ്പ്. (എ) "കമ്മിററിയിൽ പ്രസിഡണ്ടുംകൂടെ ൭ അംഗങ്ങൾ ഉണ്ടായിരിക്കണം. അവരിൽ ൪ പേരിൽ കുറയാതെ അത്മേനികൾ ആയിരിക്കണം. പ്രസിഡണ്ടിനു സാധാരണ വോട്ടവകാശമില്ല. എന്നാൽ ഒരു സംഗതിയിൽ അംഗങ്ങൾ തുല്യമായി വിഭജിക്കപ്പെട്ടാൽ അദ്ധ്യക്ഷൻ ചേരുന്നഭാഗം വിജയികളായി തീരുന്നതാണ്" എന്നു തിരുത്തുക. (ബി) ഇപ്പോൾ ഓരോ പള്ളിയിലെയും കമ്മിററിയിൻ അതായതു 'യോഗ'ത്തിൽ ൧൨-ൽ കൂടുതൽ ആളില്ല. ഇവർ തന്നെ ആണ്ടിൽ ഒരിക്കൽ കൂടുന്നതിന് സാധിക്കുന്നില്ല. ആ സ്ഥിതിക്ക് അനേകം അംഗങ്ങളുള്ള ഇടവകയോഗം ആണ്ടുതോറും കൂടുകയെന്നതു് അസംഭാവ്യമാണ്. അതിനാൽ ഇടവകയോഗം ൩ വർഷത്തിൽ ഒരിക്കൽ (മകരം ൧-ാം൹-ക്ക് മുമ്പു) മാത്രം കൂടിയാൽ മതിയാകുന്നതാണ്. കമ്മിററിയുടെ ഉദ്യോഗകാലം ൩ കൊല്ലത്തേക്ക് ആയിരിക്കണം. അവരിൽ ഈരണ്ടുപേർ ഓരോ കൊല്ലം ഭരണം നടത്തണം. ഇന്നിന്ന

---

യിട്ടുള്ളതു്. ഈ അധികാരം സാധാരണയായി യോഗങ്ങൾ ഉപയോഗിക്കേണ്ടതായി വരികയില്ലെങ്കിലും ഈ അധികാരം യോഗങ്ങൾക്കു ഉണ്ടായിരിക്കേണ്ടതു അത്യാവശ്യമാണെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഈ അധികാരം സാധാരണയായി ഉപയോഗിക്കരുതെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഇടവകയോഗത്തിലും മെത്രാസന അസോസിയേഷനിലും ഇതിനു മൂന്നിൽ രണ്ടുഭാഗം അംഗങ്ങളുടെ അഭിപ്രായം വേണമെന്നു നിശ്ചയിച്ചിട്ടുണ്ട്. കമ്മിററികളിലെ അംഗങ്ങൾ ഭരണകാര്യങ്ങളിൽ അധികം പരിചയമുള്ളവരാകയാൽ അവർക്കു കാര്യനിർവ്വഹണത്തിന് അധികം സ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതുകൊണ്ടാണ് കമ്മിററിയോഗങ്ങളിൽ വേറെ പ്രസിഡെന്റിനെ നിയമിക്കുന്നതിനു ഭൂരിപക്ഷാഭിപ്രായം മതിയെന്നു വച്ചിരിക്കുന്നതു. മലങ്കരസുന്നഹദോസു സഭയിൽ സർവ്വാധികാരമുള്ള സ്ഥാപനമാകയാൽ സുന്നഹദോസിലും ഭൂരിപക്ഷാഭിപ്രായം മതിയെന്നു വച്ചിരിക്കുന്നു. (പ)

വർ ഇന്നകൊല്ലത്തിൽ ഭരിക്കണമെന്നുള്ളതു ഇടവകയോഗം തിരിഞ്ഞെടുപ്പുസമയത്തു നിശ്ചയിക്കണം. (3)

൧൨-ാംവകുപ്പു. ആകെയുള്ള ൭ പേരിൽ അദ്ധ്യക്ഷൻ ഒഴിച്ചു് മററുള്ളവരിൽ ൪ പേർ ഉണ്ടെങ്കിൽ മാത്രമേ യോഗം നടത്താവൂ. കരടു നിയമം അനുസരിച്ചു് ആകെയുള്ളവരിൽ മൂന്നിലൊരുഭാഗം അംഗങ്ങൾ ഹാജരുണ്ടെങ്കിൽ യോഗം നടത്താം. അതുവളരെ ദൂഷ്യമാകുന്നു. എന്തെന്നാൽ ആകെ ൬ പേരെന്നു വിചാരിക്കുക. മൂന്നിൽ രണ്ടുഭാഗം അതായതു് ൪ പേർ അച്ചന്മാരെന്നും വിചാരിക്കുക. ഈ സ്ഥിതിക്കു് രണ്ടുപട്ടക്കാർ മാത്രമോ, അല്ലെങ്കിൽ കൈക്കാരന്മാർ മാത്രമോ വിചാരിച്ചാൽ യോഗം നടക്കും. അങ്ങിനെ വരുമ്പോൾ ചിലർ സ്വാതന്ത്ര്യം കരുതി ഉപായത്തിൽ യോഗം നടത്തുന്നതിനു എളുപ്പമാണു്. (4)

ഇടവകയോഗം എന്റെ ഭേദഗതിയനുസരിച്ചു ൧൨-ാം കൊല്ലത്തിൽ കൂടിയാൽ മതിയാകുന്നതുകൊണ്ടു് അതിന്റെ

---

(3) ചില വലിയ ഇടവകകളിൽ കൂടുതൽ അംഗങ്ങൾ വേണ്ടിവന്നേക്കും എന്നുവിചാരിച്ചാണു് 12 അംഗങ്ങൾ വരെ നിയമിക്കാൻ അധികാരം നിശ്ചയിച്ചിരിക്കുന്നതു്. കമ്മിററിയിൽ മെമ്പറന്മാർകഴിയുന്നതും കുറഞ്ഞിരിക്കുന്നതു തന്നെയാണു് കാര്യനടത്തിപ്പിനു് അധികം നല്ലതു്.

ഇടവകയോഗാംഗങ്ങൾ സഭാഭരണകാര്യങ്ങളിൽ അധികം ഉത്സാഹമുള്ളവരായിരിക്കുന്നതിനാണു് ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും ഇടവകയോഗം കൂടണമെന്നും കമ്മിററി മെമ്പറന്മാരെ ആണ്ടുതോറും തിരിഞ്ഞെടുക്കണമെന്നും ഞങ്ങൾ ഉദ്ദേശിച്ചിരിക്കുന്നതു്. എന്നുമാത്രമല്ല കൈക്കാരന്മാരുടെ കണക്കുകൾ ആണ്ടുതോറും ഇടവകയോഗത്തെ ബോദ്ധ്യപ്പെടുത്തേണ്ടതാണെന്നാണു് ഞങ്ങളുടെ അഭിപ്രായം. (പ)

(4) യോഗം കൂടുന്നതിനു് എല്ലാഅംഗങ്ങൾക്കും നോട്ടീസുകൊടുക്കണമെന്നു വച്ചിട്ടുണ്ടല്ലോ. (പ)

കോറം ആകേണ്ടുള്ളവരിൽ നാലിൽ ഒരുഭാഗം പേർ ആയിരുന്നാൽ വിഷമമില്ലെന്നു തോന്നുന്നു.

൪. കൈക്കാരന്മാർ

൧൨-ാംവകുപ്പ്. കമ്മിററിമെമ്പറന്മാരിൽ ൨ പേരെ കൈക്കാരന്മാരായി നിയമിക്കണം.

൫. സെക്രട്ടറി

൧൩-ാംവകുപ്പ്. കൈക്കാരന്മാരിൽ ഒരാൾ സിക്രട്ടറിയായിരിക്കണം. കൈക്കാരനും സിക്രട്ടറിയും യോജിച്ച് കണക്കു സൂക്ഷിക്കയും ആണ്ടുതോറും കമ്മിററിയെ ബോദ്ധ്യപ്പെടുത്തി ഒപ്പുവയ്പ്പിക്കയും ൩-ാം വർഷത്തിൽ കമ്മിററിക്കാർ പോന്ത് എല്ലാകണക്കും യോഗത്തെ കേൾപ്പിച്ച് പാസാക്കുകയും ചെയ്യണം.

## മൂന്നാം അദ്ധ്യായം.

### (മെത്രാസനയിടവകഭരണം)

സമുദായം ഇപ്പോൾ വളരെ ദാരിദ്ര്യത്തിലാണല്ലോ ഇരിപ്പ്. മലങ്കര ൭ ആയി തിരിക്കുന്നപക്ഷം ഓരോ ഇടവകയിലും വേണ്ടിവരുന്ന പലതരം ചിലവുകൾ സഭക്കു ഒരു ഭാരമായിത്തീരും. അതിനുംപുറമെ ഭാരവാഹികൾക്കു തക്കതായ ജോലിയും ഉണ്ടാകുകയില്ല. അതിനാൽ സമുദായം ൪ ഇടവകകളായി തിരിക്കയും അവയുടെമേൽ മലങ്കര സുന്നഹദോസും കമ്മിററിയും, മെത്രാപ്പോലീത്താന്മാരും ഭരണം നടത്തുകയും ചെയ്താൽ മതിയാകുന്നതാണ്. കുറെകഴിഞ്ഞു സമുദായാംഗങ്ങളും സ്വത്തും വർദ്ധിക്കുമ്പോൾ ൭ ആക്കിത്തീർക്കാമല്ലോ. (5)

൪. മെത്രാസനസിക്രട്ടറി. ൧. തിരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങൾ യോഗ്യന്മാരായിരിക്കുന്നസ്ഥിതിക്കു സിക്രട്ടറിയായി മറെറാരാളെ നിയമിക്കണമെന്നില്ല. മറെറാരാളായാൽ തക്കതായ ശമ്പളവും വേണ്ടിവരുമല്ലോ. മുൻപറഞ്ഞ ട്രസ്റ്റികളിൽ ഒരാൾ സിക്രട്ടറികൂടി ആയിരിക്കണം. അവരുടെ ഉ

---

(5) ഇതിനെപ്പററി ഞങ്ങളുടെ അഭിപ്രായങ്ങൾ ധനു മകരം ലക്കങ്ങളിൽ 'മെത്രാസനഭരണം' എന്ന ഉപന്യാസത്തിൽ പറഞ്ഞിട്ടുണ്ട്. (പ)

ദ്യോഗകാലം ഒരുകൊല്ലംകൊണ്ടു അവസാനിക്കയും അടുത്തയാ ണ്ടിൽ മററു രണ്ടുപേർ ഭരമേൽക്കയും ചെയ്യു. ഇന്നിന്നവർ ഇന്നകൊല്ലത്തിൽ ട്രസ്റ്റികളും സിക്രട്ടറിയും ആയിരിക്കണമെന്നു കമ്മററി തീർച്ചപ്പെടുത്തണം. (6)

നാലാം അദ്ധ്യായം.

൮. മലങ്കരക്കമ്മെററി. ൧. ഭേദഗതിയനുസരിച്ചു "൪ കത്തനാരന്മാരും ൨൪ അത്മേനികളും" എന്നു ആക്കണം. ൨൧ ബ്ലായത്തുട്രസ്റ്റികളെ ചേക്കുന്നതു നന്നെന്നു തന്നെയാണ് അഭിപ്രായം.

൪-ാംവകുപ്പ്. കുറഞ്ഞപക്ഷം ൧൨ മെമ്പറന്മാർ ഹാജരുണ്ടായാൽമതി.

൯. മലങ്കരട്രസ്റ്റികൾ. ൧. "........ട്രസ്റ്റികളുടെ ഉദ്യോഗകാലം ഒരുകൊല്ലംകൊണ്ടു അവസാനിക്കുന്നതാണ്." എന്നു തിരുത്തുക.

൫. മലങ്കര സിക്രട്ടറി.

൧-ാംവകുപ്പ്. കമ്മററിമെമ്പറന്മാരിൽ ഒരാൾ സിക്രട്ടറിയായി നിയമിക്കപ്പെടണം. (മറെറാരാളെ നിയമിച്ചുകൂടാ)

൯-ാംവകുപ്പ്. "സിക്രട്ടറിയുടെ ഉദ്യോഗകാലം ട്രസ്റ്റികളുടേതിനോടുകൂടി അവസാനിക്കും".

ഏഴാം അദ്ധ്യായം.

൧. ഇടവകയോഗാംഗങ്ങൾ വരുമാനത്തിന്റെ ദശാംശം

---

(6) സെക്രട്ടറിക്ക് ധാരാളം എഴുത്തുകുത്തുജോലികൾ നിശ്ചയിച്ചിട്ടുണ്ടു്. കമ്മിററിമെമ്പറന്മാരിൽ ആക്കും ഈ ജോലികൾ നടത്താൻ സൌകയ്യമില്ലാതെവന്നാൽ ഒരു പരിഹാരമായിട്ടാണ് വേറൊരാളെ ആക്കാമെന്ന് ബില്ലിൽ നിശ്ചയിച്ചിരിക്കുന്നതു്. കമ്മിററി മെമ്പറന്മാരിൽ ഒരാൾ ആയിരിക്കുന്നതുതന്നെയാണ് അധികം നല്ലതു്. ഇതു് സാധിക്കാതെവന്നാൽ ശമ്പളം കൊടുത്തെങ്കിലും വേറൊരാളെ നിയമിക്കണം. (൨൧)

പള്ളിക്കു കൊടുക്കണമെന്നു പറയുന്നതു സാധിപ്പാൻ വിഷമമാകുന്നു. ഈ നിശ്ചയം പല ഭിന്നതകൾക്കും ഇടകൊടുക്കുന്നതാം. ഓരോ ആവശ്യങ്ങൾ പള്ളിയിൽനിന്നും നടത്തിക്കൊടുക്കുന്നതിനു പ്രത്യേകം പീസകൊടുക്കേണ്ടസ്ഥിതിക്കു ഇതു ഒരു വലിയ ഭാരംതന്നെയാണ്. അതിനാൽ "എല്ലാ ആവശ്യങ്ങൾക്കും ഉള്ള പീസകൾ വരിപ്പിച്ചു അവകൾ പള്ളിയിൽനിന്നും വസൂൽചെയ്യുന്നതും പട്ടക്കാരക്കു പള്ളിയിൽനിന്നു ശമ്പളം കൊടുക്കയും ചെയ്യണം; തന്നാണ്ടു കൈക്കാരനെ ബോദ്ധ്യപ്പെടുത്തിരസീതുവാങ്ങി പട്ടക്കാരന്റെ അടുക്കൽ കൊടുത്തിരുന്നാൽമാത്രമേ ആവശ്യംകഴിക്കേണ്ട ചുമതല അദ്ദേഹത്തിനുള്ളു" വെന്നാക്കിത്തീർക്കയൊ, അല്ലാത്തപക്ഷം "യാതൊരു ആവശ്യങ്ങൾക്കും പള്ളിയോ പട്ടക്കാരനോ പീസ വാങ്ങാതിരിക്കയും ഓരോരുത്തൻ അവനവന്റെ വരുമാനത്തിൻ ശതാംശം പള്ളിക്കുകൊടുത്തു രസീതുവാങ്ങിയാൽ മതിയെന്നും" വ്യവസ്ഥചെയ്കയൊ ചെയ്യണം. രണ്ടുംകൂടിയായാൽ വലിയ വിഷമംതന്നെ (7)

൯-ാംവകുപ്പ്..............പഞ്ചായത്തുകോർട്ടിലൊ യോഗംമുമ്പാകെയൊ അപ്പീൽകോടതികളിലൊ ബോധിപ്പിക്കുന്ന ഹർജികൾക്കും മറ്റും പീസ ചുമത്തുന്നതായാൽ വരവുണ്ടാകുമെന്നുതന്നെയല്ല അനാവശ്യമായ ഹർജികൾ കൊണ്ടുവരികയുമില്ല. ഇതുംകൂടി ഈ വകുപ്പിൽ ചേർക്കണം.

൰-ാംവകുപ്പ്. പട്ടക്കാർ കോടതികളിൽ ഹാജരാകുന്നതു വിഹിതമല്ലാത്തതിനാൽ സമുദായംവക വ്യവഹാരങ്ങൾക്കു അവരെ നിയമിക്കാതിരുന്നാലും അവരുടെ സ്വന്തം കാര്യങ്ങൾക്കു അവർതന്നെ പോകേണ്ടിവരുന്നതുകൊണ്ടു ഈ വകുപ്പിന്റെ പ്രയോജനം എന്താണ്? (8)

---

(7) ഇടവകയിലെ ഒരംഗത്തിനു വേണ്ടിവരുന്ന എല്ലാ ആവശ്യങ്ങളും വേറെ പ്രതിഫലം കൂടാതെ ഇടവകയിൽ നിന്നും നടത്തിക്കൊടുക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് യോഗം നിശ്ചയിച്ചിരിക്കുന്നതു. രണ്ടുംകൂടി ഒരേസമയത്തു വേണമെന്നു ഞങ്ങൾ ഉദ്ദേശിച്ചിട്ടില്ല. (പ)

(8) ഇടവകസംബന്ധിച്ചും സമുദായം സംബന്ധിച്ചും

നിങ്ങളുടെ ഈ ഉദ്യമത്തിന്ന സമുദായത്തിലെ ഒരംഗമെന്നനിലയ്ക്കു ഞാൻ നിങ്ങൾക്ക നന്ദിപറയുന്നു.

## III

(ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്സ്. മാവേലിക്കര)

മലങ്കര സുറിയാനിസഭാഭരണനിയമത്തിൻെറ കരട്ടുബിൽ വായിച്ചു. എപ്പിസ്ക്കോപ്പൽ ഭരണശാസ്ത്രത്തിൻെറ മൂലസിദ്ധാന്തങ്ങൾക്ക ലേശം ഹാനി സംഭവിക്കാതവണ്ണം ഇന്നത്തെ രാഷ്ട്രീയ മനോഗതികൾക്കനുസരണമായിത്തന്നെ ഈ കരട്ടുബിൽ രൂപീകരിച്ചിരിക്കുന്നതിൽ ഞാൻ നിങ്ങളെ അനുമോദിച്ചുകൊള്ളുന്നു. ഇക്കാലത്തെ രാജ്യഭരണസമ്പ്രദായങ്ങളേയും, സ്വാതന്ത്ര്യഗതിയേയും, ജനസമുദായ ഭരണമഹിമയേയുംകുറിച്ച് സാമാന്യബോധമുള്ള യാതൊരുത്തനും ഈ ബില്ലിനെ അവലപിപ്പാൻ കഴികയില്ലെന്നാണ് എൻെറ ഉത്തമവിശ്വാസം.

യൂറോപ്യയുദ്ധം, സ്വയംഭരണവാദം, പൌരസമത്വവാദം, ഉദ്യോഗജീവിതമത്സരം, എന്നിവകൊണ്ടു് കൊച്ചി തിരുവിതാംകൂർ പൌരന്മാരുടെ ഹൃദയങ്ങൾ വികസ്വരമായിട്ടുണ്ടെന്നുള്ളകഥ ആർക്കാണ് വിസ്മരിപ്പാൻ കഴിയുന്നതു്. ഈ സ്വ

---

ള്ള വ്യവഹാരങ്ങൾ നടത്തുന്നതിന് പട്ടക്കാരെ ചുമതലപ്പെടുത്തുന്നതുകൊണ്ടു് കാലക്രമേണ ചില പട്ടക്കാർ വ്യവഹാരപ്രിയന്മാരും ദുർവ്യവഹാരികളുമായി തീരുന്നതു് കാണാറുണ്ടു്. ഇതു സമുദായത്തിന് ഒരു വിധത്തിലും അഭിമാനകരമായിട്ടുള്ളതല്ല. പട്ടക്കാർ കോടതി കയറുന്നതു് വിഹിതമല്ലെന്നുള്ള ഒരു ബോധം സമുദായത്തിൽ മൊത്തമായി ഉണ്ടാകുന്നതായാൽ പട്ടക്കാർ അവരുടെ സ്വന്തകാര്യങ്ങൾക്കുതന്നേയും നിവൃത്തിയുള്ളിടത്തോളം കോടതികയറാതെ കഴിക്കാൻ ശ്രമിക്കുന്നതായിരിക്കും. അവർ കോടതികളിൽ ഒരിക്കലും പ്രവേശിക്കരുതെന്നു് ഞങ്ങൾ പറയുന്നില്ല. അതിനുള്ള സന്ദർഭം കഴിയുന്നതും കുറക്കണമെന്നാണ് ആഗ്രഹം. (പ)

തന്ത്രാശയങ്ങളും, നവീന ലോകദർശനങ്ങളും മതവിഷയമായ സംഗതികളിൽക്കൂടെയും ജനഹൃദയങ്ങളെ സമഷ്ടിഗതമായി സ്പർശിച്ചിട്ടുണ്ട്. പൗരോഹിത്യ ദുഷ്പ്രഭുതാശക്തിയെ ഉന്നിദ്രബുദ്ധിയോടുകൂടി നിരീക്ഷിച്ചുതുടങ്ങുന്ന ഇന്നത്തെ മലങ്കരസുറിയാനികളെ യഥാസ്ഥിതികമതശൃംഖലകൊണ്ട് ഇനി ദീർഘകാലം ബന്ധിച്ചുകൊള്ളാം എന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ, അവർ മതസംബന്ധമായ ഭരണസ്വാതന്ത്ര്യത്തെ അഭിമുഖീകരിക്കുന്നതായ ഒരു ആഭ്യന്തരകലാപത്തിന് വഴി തെളിക്കയാണെന്നു ധൈര്യപൂർവം പറവാൻകഴിയും. വൈദികശാസ്ത്രാനുസൃതങ്ങളായ അലങ്കാരപ്രയോഗങ്ങളാൽ ആരാധിക്കപ്പെടുന്നതായ വൈദികസ്വേച്ഛാപ്രഭുത്വത്തിൽ ജനസമുദായത്തെ കുടുക്കി ഭരിക്കുവാൻ ശ്രമിക്കുമ്പോൾ രാഷ്ട്രീയസ്വാതന്ത്ര്യത്തിലും സമുദായാഭിവൃദ്ധിയിലും ഉൽകണ്ഠയുള്ള ജനസഞ്ചയം, യഥാസ്ഥിതികന്മാരായ വൈദികനേതാക്കന്മാരെ ബഹിഷ്കരിപ്പാൻ ഉത്സാഹിക്കയില്ലെന്ന് എങ്ങനെ വിശ്വസിക്കാം.

ഇന്നത്തെ മലങ്കര മെത്രാപ്പോലീത്താ തെക്കേ ഇൻഡ്യയിലെ എത്ര വലിയ ഒരു ബുദ്ധിമാനായിരുന്നാലും, അദ്ദേഹം പടംപൊഴിഞ്ഞ ഒരു യഥാസ്ഥിതികനാണെന്നുള്ള കഥ നമുക്ക് ഒരിക്കലും വിസ്മരിപ്പാൻ കഴിവുള്ളതല്ല. യഥാസ്ഥിതികശ്രേഷ്ഠകൻ, ആധുനികഭരണസിദ്ധാന്തങ്ങളേയും, പ്രതിനിമിഷം വളർന്നുകൊണ്ടിരിക്കുന്ന ലോകഗതിയെയും വേണ്ടതിന്മണ്ണം നോക്കിക്കാണുവാൻ ശക്തനല്ലല്ലൊ

മലങ്കര മെത്രാപ്പോലീത്തായുടെ ബുദ്ധിശക്തിയെ സ്ഥാനത്തും, അസ്ഥാനത്തും പ്രശംസിപ്പാൻ ഒരു കൂട്ടർ ഇവിടെ ഉണ്ടായിട്ടുള്ളതു് ഈ ഘട്ടത്തിൽ എത്രമാത്രം ദോഷകരമായി പരിണമിച്ചിട്ടുണ്ടെന്ന് ഞാൻ ഇവിടെ പ്രസ്താവിക്കേണ്ടതായിട്ടില്ല. പൗരോഹിത്യ ദുഷ്പ്രഭുതാ ദുർന്നിർമ്മാണത്തിന് ശക്തികൂട്ടിയ ഇക്കൂട്ടരെപ്പറ്റി എന്തുപറയട്ടെ. അതിനാൽ പൗരുഷമുള്ള ഏതൊരു സുറിയാനിക്കാരനും, ഈ സ്തോത്രഘോഷണ

തന്നെ എതിൎക്കേണ്ടതു് അത്യാവശ്യമത്രേ. ഇതുനിമിത്തം മെത്രാച്ചന്റെ സ്വേച്ഛാബദ്ധിത്വത്തിൽ ഒരു കൂട്ടം ജനങ്ങൾ കണ്ണും അടച്ചു് വിശ്വസിക്കയും, തന്നിമിത്തം പൌരാഹിത്യ സ്വേച്ഛാഭരണത്തിനും, യഥാസ്ഥിതികനയത്തിനും പ്രചാരം വൎദ്ധിക്കുകയും ചെയ്യുന്നതാണു്. ഇതോടുകൂടി ത്രിശംകുസ്വൎഗ്ഗസ്ഥിതന്മാരായ പ്രമാണികളെ പ്രഥമരംഗത്തിൽ നിന്നും പിന്നണിയിലേക്കു് തള്ളിനീക്കേണ്ടതും അത്യാവശ്യമാണു്.

ഇക്കഴിഞ്ഞ ഒൻപതാംതീയതി മലങ്കര മെത്രാപ്പോലീത്താ, പുതിയ കാവു് വേദാദ്ധ്യയനസംഘത്തിന്റെ സുവൎണ്ണജൂബിലി സംബന്ധിച്ചു് ഇവിടെ എത്തിയസന്ദൎഭത്തിൽ, "സുറിയാനിസഭാ" പ്രവൎത്തകന്മാരുടെനേരെ വളരെ അതൃപ്തി തോന്നിക്കുന്നതായ ഏതാനുംവാക്കുകൾ പ്രസ്താവിക്കയുണ്ടായി. സുറിയാനിസഭാ പ്രവൎത്തകന്മാർ വേദവിപരീത തത്വ സ്പൎശിച്ചിട്ടുള്ളതായികൂടി ധ്വനിപ്പിച്ചു. മാത്രമല്ല സുറിയാനിസഭാപ്രവൎത്തകന്മാരോടു് കൊന്നുവക്കാൻ മിസ്റ്റർ പി. ജേക്കബ്കുഞ്ഞുന്റെ സഹകരണത്തെ അലങ്കാരവാചകത്തിൽ ഔദാസീന്യമായി ക്ഷണിക്കയുംചെയ്തു. വിശാലഹൃദയനെന്നു് നാം അഭിമാനിക്കുന്ന ഈ തിരുമേനിയുടെ അഭിപ്രായം ഇങ്ങനെയായ സ്ഥിതിക്കു് കണ്ടറഹൃദയന്മാരെ എന്തിന്നു് കുററം പറയുന്നു. വട്ടിപ്പണക്കേസ്സിന്റെ വിധിക്കുമുമ്പുള്ള മെത്രാച്ചന്റെ മനഃസ്ഥിതിയും, ഇന്നത്തെ മനഃസ്ഥിതിയും തമ്മിൽ അന്തരമുള്ളതായി സൂക്ഷ്മദൃക്കുകൾ കണ്ടറിഞ്ഞിട്ടുണ്ടു്.

മലങ്കര സഭാഭരണത്തിൽ ജനസമുദായത്തിനും. ജനപ്രതിനിധികൾക്കുമുള്ള സ്ഥാനം എന്താണെന്നു് നിൎണ്ണയപ്പെടുത്തുന്നതുവരെ മെത്രാപ്പോലീത്തന്മാരുടെ സംഖ്യയെ വൎദ്ധിപ്പിക്കുന്നതിനും, കതോലിക്കാബാവായെ നിൎമ്മിക്കുന്നതിനുമുള്ള; യാതൊരു ശ്രമത്തേയും നമുക്കു് അനുകൂലിച്ചുകൂടുന്നതല്ലാ. സ്വേച്ഛാപ്രഭുത്വശക്തികൊണ്ടു് ജനപ്രതിനിധികളെ പ്രസവിപ്പിക്കുന്ന സമ്പ്രദായത്തെ ഒന്നാമതായി തടയണം പക്ഷെ നാം എന്തൊക്കെല്ലാം ശ്രമിച്ചാലും മലങ്കരസഭാഭരണത്തിൽ ജന

പ്രതിനിധികൾക്കുള്ള സ്ഥാനം ഇന്നതാണെന്നും, വൈദികാധികാരവ്യാപ്തി എത്രത്തോളമുണ്ടെന്നുള്ളതും ഒരു കോടതിവിധിമൂലമേ സ്ഥാപിതമാകയുള്ളുവെന്നു് തോന്നുന്നു.

ഇപ്പോഴത്തെ നിയമക്രോഡീകരണത്തിൽ പ്രത്യേകം ശ്രദ്ധിപ്പാനുള്ളതു് മലങ്കര സുന്നഹദോസും മലങ്കര വൈദികസംഘവും, മെത്രാസന വൈദികസംഘവും തമ്മിലുള്ള ഘടനയെ സംബന്ധിച്ചാണു്. ആറാം അദ്ധ്യായം ൩-ാം ഖണ്ഡികയിൽ കാണുന്ന ഭരണഘടനക്കെതിരായി, മലങ്കരസുന്നഹദോസിനെ മലങ്കര വൈദികസംഘത്തിന്റെയോ, മെത്രാസനവൈദികസംഘത്തിന്റെയോ അധികാരസീമയിൽ ഉൾപ്പെടുത്തണമെന്നായിരിക്കും എപ്പിസ്കോപ്പൽ കക്ഷികളുടെ അഭിപ്രായം. ഇവിടെയാണു് പ്രധാനമായ വാദമുഖം അന്തർഭവിച്ചുകിടക്കുന്നതു്. റോമൻകത്തോലിക്കാ സഭയിലെ എപ്പിസ്കോപ്പൽഭരണത്തെ ഉരുവിടുന്ന ഒരുകൂട്ടർ ഇവിടെയുണ്ടു്. എന്നാൽ റോമൻകത്തോലിക്കാ സഭയിലെ എപ്പിസ്കോപ്പൽ ഭരണത്തിന്റെ അടിസ്ഥാനം പാപ്പായുടെ അപ്രമാദിത്വത്തിൽ സ്ഥാപിതമായിരിക്കയാണെന്നു് ഇക്കൂട്ടർ ലവലേശം ഓർമ്മിക്കുന്നില്ല. അതിനാൽ മലങ്കര ഇടവകജനങ്ങൾക്കു് വ്യവസ്ഥാപിതമായ നിലയിൽ പ്രാതിനിധ്യം ലഭിക്കാവുന്ന ഒരു സുന്നഹദോസിന്റെ സർവ്വാധികാരശക്തിയെ നിഷേധിക്കുവാനുള്ള യാതൊരു ഭരണഘടനയേയും ഇവിടെ കൊണ്ടാടുവാൻ പാടുള്ളതല്ല.

തിരിച്ചറിവില്ലാത്ത ശെമ്മാശ്ശൻ കുഞ്ഞുങ്ങളെ പിടിച്ചുവലിച്ചു് മടിയിലിട്ടു് താലോലിച്ചു്, പൗരുഷവും ബുദ്ധിശക്തിയുമുള്ള അഭിമാനശാലികളായ അത്മേനി യുവാക്കന്മാരെ ചവുട്ടിമെതിക്കാൻ പഠിപ്പിക്കുന്ന കുഞ്ഞറവളയന്മാരും, വടിക്കും, സാഷ്ടാംഗപ്പിക്കും, മെതിയടിക്കും, കാൽപ്പെട്ടികൾക്കും, കണ്ണടകൾക്കും, കട്ടിയാവുനാളുകൾ ഭരണപാടവം പ്രദർശിപ്പിക്കുന്ന മെത്രാന്മാരും, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയാണെന്നു് കൊഴുക്കെ ശാഠിപ്പിക്കുന്നതു് പുത്തൻ പഴയ പാ

രോഹിത്യ സോദരപ്രഭുത്വം സ്ഥാപിക്കാൻ അക്ഷീണശ്രമം ചെയ്യുന്ന ആഭ്യന്തരശക്തികളും സഭയിൽ ഇല്ലാതാകുന്നകാലമല്ലാതെ ഈ വ്രണം സുഖപ്പെടുന്നതല്ല; നിശ്ചയം.

“സുറിയാനിസഭ”കൊണ്ട് ഒരു വലിയകാൎയ്യം നിങ്ങൾ സാധിച്ചിട്ടുണ്ട്. സഭാഭരണത്തിൽ ഇടവകജനങ്ങൾക്കുള്ള സ്ഥാനവും, അധികാരവും ഇന്നതാണെന്ന് ജനഹൃദയങ്ങളിൽ ഒരു സാമാന്യബോധം ഇപ്പോൾ പൊതുവെ ഉദിച്ചിട്ടുണ്ട്. ഈ ബോധം താനെ വളൎന്നുകൊള്ളും. സഭാഭരണം സംബന്ധിച്ച് പുതിയ ആശയങ്ങളും ആദൎശങ്ങളും സുറിയാനിസഭാപ്രവൎത്തകന്മാർ മലങ്കരജനങ്ങളെ കാട്ടിക്കൊടുത്തിട്ടുണ്ട്. ഇന്നല്ലെങ്കിൽ നാളെ ഇതിനു ഫലസിദ്ധിയുണ്ടാവും. ലോകം മുമ്പോട്ടാണ് പോകുന്നത്. ജനസമുദായ മനോഗതികൾ നവീനപന്ഥാവിലൂടെ നിൎഗ്ഗമിക്കുന്നു. അടുത്തതലമുറയിലെങ്കിലും നിങ്ങൾ നിൎദ്ദേശിക്കുംപ്രകാരമുള്ള ഒരു ഭരണസമ്പ്രദായം മലങ്കരസഭയിൽ ഉണ്ടാവും. അന്ന് ഇന്നത്തെ ബിസ്സാക്കളും കഠോരഹൃദയന്മാരുമൊക്കെ പറുദീസായിൽ ഇരുന്ന് പല്ലുഞെരുമ്മും. ഇന്നത്തെ ജനബോധത്തെയോ, ഭരണപരിഷ്കാരത്തെയോ പ്രതിബന്ധിപ്പാൻ ആരാലും സാധിക്കുന്നതല്ല. അതിനാൽ ഈ നവീനാശയങ്ങളുടെ ആവിഷ്കരണത്തെ സംബന്ധിച്ചിടത്തോളം നിങ്ങൾക്ക് തീൎച്ചയായും കൃതാൎത്ഥതക്ക് അവകാശമുണ്ട്. മലങ്കര സുറിയാനിസഭയിലെ പൗരുഷമുള്ള ഓരോ യുവാവും ഇക്കാൎയ്യത്തിൽ “സുറിയാനിസഭാ” പ്രവൎത്തകന്മാരോട് നന്ദിയുള്ളവരായിരിക്കുന്നതാണ്.

---

## മുളന്തുരുത്തി സുന്നഹദോസിൽ എഴുതിവെച്ച മൌദാന്ത്രസ.

---

സൎവശക്തനായി കാതൽത്വം തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താലെ അന്ത്യോഖ്യായുടെയും കിഴക്ക ഒക്കെയുടെയും ശ്ലീഹാക്കടുത്ത സിംഹാസനത്തി

ന്നാൽ സുറിയാനി ജാതിമേൽ മുഷ്കരപ്പെട്ടിരിക്കുന്ന ഞങ്ങൾക്കുള്ള വിശുദ്ധ പിതാവാകുന്ന മൂന്നാമത്തെ പത്രൊസെന്ന മാറാൻ മാർ ഇഗ്നാത്യൊസ പാത്രിയർക്കീസ ബാവായുടെ തിരുമുമ്പാകെ താഴെ പേരെഴുതികയ്യൊപ്പിട്ടിട്ടുള്ള മലയാളത്തിൽ തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ് ഈ സ്ഥലങ്ങളിലുള്ള യാക്കോബായ സുറിയാനി പള്ളിക്കാരുടെ യോഗമായി എഴുതിവച്ച മെഴുദാന്തുസ്സ എന്ന സമ്മതപത്രം എന്തെന്നാൽ,

൧൮൭൬-ാമത കൊല്ലം ൧൦൫൧ എടവം ൧൯-ാംനു എല്ലാ പള്ളിക്കാൎക്കും അയച്ചിട്ടുള്ള കല്പനപ്രകാരം ഞങ്ങൾ ഈ മിഥുനമാസം ൧൭-ാംനു മാർ തോമാശ്ലീഹായുടെ നാമത്തിൽ പണിചെയ്യിച്ചിട്ടുള്ള മുളന്തുരുത്തി പള്ളിയിൽ കൂടിയാറെ സ്തുതി ചൊവ്വാകപ്പെട്ട ഞങ്ങളുടെ വിശ്വാസത്തിന്റെ സ്ഥിരതക്കും അന്ത്യോഖ്യാസിംഹാസനത്തിങ്കലെ ചൊല്പവിളിക്കും അനുസരിച്ചിരിപ്പാൻ തക്ക മാൎഗ്ഗം യഥാസ്ഥാനപ്പെടുത്തുന്നതിന്നു ഞങ്ങളെ ഭാരപ്പെടുത്തി സുന്നഹദോസ കൂടിയ സമയം പൊതുവിൽ വായിച്ച കല്പന ഞങ്ങൾ കേട്ടിരിക്കുന്നു.

മലയാളത്തുള്ള ഞങ്ങളുടെ സഭ അന്ത്യോഖ്യായുടെ സാറിത്യത്താൽ തുടരെ തുടരെ നനച്ച വളൎത്തീട്ടുള്ളതാണെന്നു കാണിക്കുന്നതു പ്രത്യേകം ആവശ്യമാകയാൽ ശുദ്ധമുള്ള മാർതോമാശ്ലീഹായാൽ ഈ സഭ മലയാളത്തു നടപ്പെട്ട കാലംമുതൽ ഇതുവരെ ഒരു പുതുക്കച്ചൎത്തവും മെലാൽ അന്യ ശത്രുക്കളാൽ കൊള്ളയിടപ്പെട്ട പോകാതെ വിശ്വാസസ്ഥിരതയിലും ചൊല്പവിളിയിലും എന്നും സ്ഥിരപ്പെടേണ്ടതിന്ന വേണ്ടുന്ന മാൎഗ്ഗങ്ങളും ഇതിന്നു താഴെ എഴുതി വണക്കത്തോടുകൂടെ ബോധിപ്പിക്കുന്നതു വായിച്ച സ്ഥിരപ്പെടുത്തിത്തരുവാൻ അപേക്ഷിക്കുന്നു.

നമ്മുടെ കൎത്താവിന്റെ ആണ്ടു ൩൩ -ൽ ശുദ്ധമാക്കപ്പെട്ട ശ്ലീഹായായ മാർ തോമാശ്ലീഹാ മലയാളത്തിൽ വന്നു ഞങ്ങളുടെ പൂൎവപിതാക്കന്മാരോട സത്യവിശ്വാസത്തെ അറിവിച്ച സഭയെ സ്ഥിരപ്പെടുത്തി പള്ളികളേയും പട്ടക്കാരേയും നിയമിച്ചു

ആ സത്യവിശ്വാസത്തിൽ നടന്നുവരികയും പിന്നീട്ട കാലക്രമത്തിന്ന പട്ടക്കാരുടെ മുഖാന്തരം കൊണ്ടു സഭ വലഞ്ഞുവരുമ്പൊാ ൾ ൩൪൫-ൽ ബ: ക്നായിത്തൊമാ മലയാളത്തിൽ വന്ന സഭയുടെ വലച്ചിലും അതിന്നെ ഉടനെ താങ്ങീട്ടില്ലെങ്കിൽ പരിഭേദം പൊസ്സാകുവാനുള്ള എളുപ്പവും കാണുകയാൽ തിരികെ ചെന്ന അന്ത്യൊഖ്യാസിംഹാസനത്തിന്റെ അധികാരത്തിൻകീഴുള്ള സുറിയാ നാട്ടിൽനിന്ന മെൽപ്പട്ടക്കാർ പട്ടക്കാർ, ശെമ്മാശന്മാർ, അത്മെനികൾ മുതലായി പല ആളുകളെയും ഏറിയ ദ്രവ്യവും അദ്ദെഹത്തൊടുകൂടി മലയാളത്തിൽ കൊണ്ടുവന്ന ഞങ്ങളുടെ ജാതിയുടെ വളൎച്ചക്കവെണ്ടി നാട്ടുരാജാക്കന്മാരിൽനിന്ന സ്ഥാനമാനങ്ങളും സമ്പാദിച്ച ഈ നാട്ടിൽനിന്ന മേല്പട്ടക്കാർ മുതലായ വൈദികപ്രഭുക്കന്മാരെയും ഉണ്ടാക്കി ൮൨൫-ാം കാലം വരെ വലിയ ഉയൎച്ചയോടെ നടന്നും നടത്തിച്ചും വരുമ്പോൾ ആ കാലത്തിൽ ഈശൊബെ വന്ന കച്ചവടക്കാരനും സുറിയാനി മേൽപ്പട്ടക്കാരും മലയാളത്തിന വരികയും ഇങ്ങനെ ബഹുമതിയോടും ഉയൎച്ചയോടുംകൂടെ തന്നെ നടന്നുവരികയും ആ കാലത്തിൽ പറങ്കികൾ മലയാളത്തിൽ വന്ന ഞങ്ങളുടെ കാരണവന്മാരെ ബലത്താൽ അവരുടെ അടിമയിൽ ചേൎത്തുകൂടാതെ ൧൫൯൯-ാമാണ്ടിൽ പറങ്കികളുടെ അല്ലെസ്സു മെത്രാൻ മുഖാന്തരം ഉദിയൻപെരൂർ ഒരു സുന്നഹദോസു കൂടി സകല സുറിയാനി പുസ്തകങ്ങളും ദഹിപ്പിച്ച സത്യവിശ്വാസത്തെ ഭേദപ്പെടുത്തി നടത്തി വന്നു എങ്കിലും മുൻ ഉണ്ടായിരുന്ന പകലൊമറ്റത്തു തറവാട്ടിൽ നിന്നുള്ള മെൽപ്പട്ടക്കാരെ കൈവഴിയായി ഞങ്ങളെ ഭരിച്ചുവരുമ്പോൾ ൧൬൫൩-ൽ ശുദ്ധമുള്ള മാറാൻ പാത്രിയൎക്കീസുബാവാ മലയാളത്തിൽ വന്നതിന്റെ ശേഷം പറങ്കികൾ അപായപ്പെടുത്തുകയാൽ പിന്നീട് ഞങ്ങൾ കൊച്ചി മട്ടാഞ്ചെരിയിൽ കൂട്ടംകൂടിമേലാൽ പറങ്കികളുമായി യാതൊരു സംബന്ധവും ചെയ്കയില്ലെന്നു സത്യംചെയ്തുപിരികയും ആ സത്യത്തിന്റെ ശേഷം ഞങ്ങളിൽനിന്ന ഒരു ഭാഗം അവർ വഞ്ചിച്ചെടുക്കയും ൧൬൬൩-ൽ ശുദ്ധമുള്ള സിംഹാ

സഭതന്റെ കല്പനയാൽ ഓർശ്ലേമിന്റെ മാർഗ്രീഗോറി യോസ് ബാവാ വന്നു അപ്പോൾ സഭയെ ഭരിച്ചിരുന്ന തൊമ്മശിയക്കൊന്നെ മേൽ പട്ടക്കാരനായി പട്ടം കെട്ടുകയും ൧൬൮൫-ൽ ബെസ്സലിയൊസ്ബാവായും ഇവാനിയൊസ എപ്പിസ്കൊപ്പായും മലയാളത്തിൽ വരികയും പറങ്കികളുടെ ബലം അപ്പോൾ കുറഞ്ഞ സമയമാകയാൽ ഇവാനിയൊസ എപ്പിസ്കൊപ്പ ൨൦ സംവത്സരം വരെയും ജീവനോടിരുന്ന മുൻകാലങ്ങളിൽ നടന്നുവന്നിരുന്ന പറങ്കിമര്യാദകളെ നീക്കി യാക്കോബായ സുറിയാനി മര്യാദപ്രകാരം നടത്തിക്കയും നടത്തിക്കയും ചെയ്തുവരുമ്പോൾ ൧൭൫൧-ൽ ബസെലിയൊസമപ്രിയാനായും ഗ്രീഗോറിയൊസ ഇവാനിയൊസ എന്ന മെത്രാന്മാരുമുതലായവരും വന്ന് സ്ഥാനത്തിലൊൻ മുതലായ സ്ഥാനത്തിന്നടുത്ത അരാരങ്ങളും വരുത്തി ഞങ്ങളിൽ നിന്നുള്ള മാർത്തൊമാ എപ്പിസ്കൊപ്പായ്ക്ക് സ്ഥാനം തികച്ചു ദീവന്നാസ്യൊസ് എന്ന പേരും കൊടുത്തു നടന്നു വരികയും ഇതിന്മണ്ണം ൧൮൦൬-ാംകാലംവരെയും നടന്നും നടത്തിച്ചും വരുമ്പോൾ കാട്ടുമങ്ങാട്ട് മെത്രാന്റെ കൈ വെപ്പോടുകൂടെയുള്ള മേൽപ്പട്ടക്കാരനിൽ പുലിക്കോട്ടിൽ ജൊസെഫമാർ ദീവന്നാസ്യൊസ മെത്രാപ്പൊലീത്ത കോട്ടയത്തു സ്ക്കൂളിനും അതിനുവേണ്ടുന്ന വസ്തുക്കളും വിദ്യാഭ്യാസത്തിനു വേണ്ടുന്ന ചട്ടവട്ടങ്ങളും ഉണ്ടാക്കി ബഹുമതിയോടെ സംരക്ഷണകഴിച്ചു വരികയും പിന്നീട് മിശ്യൊനറി സായ്പന്മാരവന്ന് ഞങ്ങളോട്ടുകൂടി നവവഞ്ചനയോട്ടുള്ള സഹവാസം തുടങ്ങുകയും അവരുടെ ചില മര്യാദകൾ നല്ലതെന്നു ചിലരെ തോന്നിപ്പിക്കയും ചെയ്തതിനാൽ അന്നിരുന്ന മാർ ദീവന്നാസ്യൊസ മെത്രാപ്പൊലീത്തമാർ അന്ത്യൊഖ്യാസിംഹാസനത്തിലേക്കു എഴുതിഅയച്ചു ൧൮൨൫-ൽ അത്തനാസ്യൊസ് അബ്ദൽ മസീഹാ എന്ന മെത്രാപ്പോലീത്ത റമ്പാൻ സുഖമാ ഇവരെ എഴുതിഅയച്ചു വരുത്തുകയും മിശ്യൊനറിമാർ അന്നിരുന്ന കിടങ്ങൻ മെത്രാപ്പൊലീത്താ മുതൽപേരെ സ്വാധീനപ്പെടുത്തിയുംകൊണ്ടു തിരിച്ചു അയക്കുകയും പിന്നീട് സ്ഥിതിമൊ

വ്യാകപ്പെട്ട ഞങ്ങളുടെ വിശ്വാസത്തിന്നും കാനൊനാകൾക്കും വി
പരീതമുള്ള ചില മൎയ്യാദകൾ നടത്തണമെന്ന ചിലെത്യൊന്തരി
മാർ ചോദിച്ചത് സമ്മതിപ്പാൻ പാടില്ലാത്ത അവസ്ഥകൾ
കൊല്ലം ൧൦൧൧ മാണ്ടു മകരമാസം ൫-ാംനു എല്ലാപള്ളി
ക്കാരും മാവെലിക്കര പള്ളിയിൽ കൂടി പടിയോല എഴുതുക
യാൽ ഉപായത്താൽ ഞങ്ങളെയും ഞങ്ങളുടെ വിശ്വാസ
ത്തെയും മറിപ്പാൻപാടില്ലെന്നുകണ്ടു വലിയ ഒരു ഹർ തിരു
വിന്നു സംഗതിയാകയും അതുനിമിത്തം ഞങ്ങളുടെ പൊതു
വകയായുള്ള സകല മുതലുതലുകളും വിറവു നശിപ്പിച്ചതു
കൂടാതെ ഞങ്ങളുടെ സഭയിൽ നിന്നു തള്ളപ്പെട്ടവരിൽ ഒരു
വനായ മാരാമണ്ണു പള്ളി എടവകയിൽ പാലക്കുന്നത്തു മത്താ
യി ശെമ്മാശ്ശനെ അവരുടെ സഹായത്തൊടുകൂടി മദിരാസ് പ
ട്ടണത്തിലെക്കു വിദ്യാഭ്യാസത്തിന്നും പ്രൊതെസ്താന്തപട്ടത്തിന്നും
ആയി അയക്കുകയും ഉന്നുപ്പുനിമിത്തം അവരാലുപെക്ഷിച്ചു
തള്ളപ്പെട്ടതിന്റെ ശെഷം സുറിയാനി പള്ളിക്കാരുടെ ചി
ല കത്തു എഴുത്തുകൾ ഉണ്ടാക്കി കത്തനാരാണെന്നു വ്യാജംപറ
ഞ്ഞു ശുദ്ധമുള്ള സിംഹാസനത്തിങ്കൽ ചെന്നു ഉപായത്താൽ മെ
ത്രാന്റെ സ്ഥാനം കയ്ക്കലാക്കി മലയാളത്തിൽ വന്നതിന്റെശെ
ഷം പിലീക്സെനൊസു മാർദീവന്നാസ്യൊസ് മെത്രാപ്പൊലീത്താ മു
ഖാന്തരം പള്ളിക്കാറരെ കണ്ടനാട്ടുപള്ളിയിൽകൂടി മേപ്പടിയാ
ന്റെ സ്താത്തിക്കൊൻമുതലായതു് പരിശോധിച്ചതിൽ അയാൾ
പ്രവൃത്തിച്ചിട്ടുള്ള ഉപായം ചതിവു വഞ്ചന മുതലായതു് പ്രത്യ
ക്ഷപ്പെട്ടകയാൽ തെക്കരിൽ ചില പള്ളിക്കാറരോടുകൂടി അ
യാൾ പിരിഞ്ഞു കല്ലുംകെത്രപള്ളിയിൽ എത്തി സ്തുതി ചൊ
വ്യാകപ്പെട്ട വിശ്വാസത്തിന്നും അന്ത്യോഖ്യാ സിംഹാസനത്തി
ന്റെ ചൊല്ലുവിളികളും ശുദ്ധമുള്ള മൂന്നു സുന്നഹദോസുകളിൽ
ഉറപ്പിച്ചിട്ടുള്ള കാനൊനകൾക്കും വിപരീതമായി നടക്കുന്നത
ല്ലെന്നു അയ്യാളും അങ്ങിനെ താൻ നടക്കുന്നകാലമൊക്കെയും
മെത്രാനായി സമ്മതിച്ചുകൊള്ളാമെന്നുകൂടി ഉണ്ടായിരുന്ന ഏ
താനും പള്ളിക്കാറരുംകൂടി നിശ്ചയിച്ച അവസ്ഥയ്ക്കു് ഒരു പടി
യോല എഴുതി ഒപ്പിട്ടു മുദ്രകുത്തി പിരികയും കണ്ടനാട്ടുനിന്നും

ാഭിഷിക്തനായും ഉണ്ടായ വിധത്തിന് സിംഹാസനത്തിങ്ക
ലേക്ക എഴുതിയിരുന്ന എഴുത്തുപ്രകാരം അയച്ചിരുന്ന യൂയാ
ക്കിം മെത്രാപ്പൊലീത്താ കൊണ്ടുവന്നിട്ടുള്ള അധികാരങ്ങളും മ
ത്ര്യാന്തരിമാരെയും അന്നിരുന്ന റസിഡണ്ട് കല്ലൻസായിപ്പി
ന്റെയും സഹായത്തോടുകൂടി കൊല്ലത്തെ കമ്മട്ടിയിൽവച്ച്
വ്യാജമെന്നാക്കി മഹാരാജാവിങ്കൽനിന്ന് വിളംബരവും പി
ന്നീട് സാക്ഷ്യവും സമ്പാദിക്കയും അങ്ങിനെ ആയാറെ സർക്കാർ
ബലത്തോടുകൂടി ഞങ്ങളെയും ഞങ്ങളുടെ പള്ളികളെയും അ
ന്യായമായി മർദ്ദിച്ചും സകല മുതലുകളും നശിപ്പിച്ചും ബലമാ
റെന്തപ്പോതള്ള ഇത്രാം ഉപായത്താലും ബലത്താലും പ്രയോ
ഗത്താൽ അല്ലാതെ ഒരുപ്രകാരവും കെട്ടിട്ടില്ലാത്ത ശക്തിയാലും
ഞങ്ങളുടെ വിശ്വാസത്തെ മറിപ്പാൻ മനസ്സായിട്ടുകൊണ്ട് ഇം
ഗ്ലീഷ്മതത്തോടുചേർന്ന ശീശ്മ എടുത്തു മുതലായ തെററവി
ശ്വാസങ്ങളെ ഉൾപ്രവേശിപ്പിച്ചും വരുമ്പോൾ ആദ്യം ഞങ്ങ
ളുടെ വിശുദ്ധപിതാവായ ഏലിയാസ്സ് പാത്രിയർക്കീസ്സ് ബാ
വായിൽനിന്നും പിന്നെ യാക്കോബ് പാത്രിയർക്കീസ് ബാവാ
യിൽനിന്നും ഒടുവിൽ തിരുമനസ്സാകെനിന്നും മുടക്കിന്റെ കല്പന
എഴുതിഅയച്ചിട്ടും അത്രാം അതുകളെ ഒക്കയും ധിക്കരിച്ച്
താന്തോന്നിയായി തന്റെ ശാഠ്യത്തിൽതന്നെ മെത്ര്യാന്തരിമാ
രുടെ സഹായത്തോടുകൂടെ ഉറച്ചുനിന്ന ഞങ്ങളുടെ പൂർവ്വപി
താക്കന്മാരുടെ കാലംമുതൽ അനുസരിച്ചുവന്നിട്ടുള്ള വിശ്വാസ
ത്തെയും ചൊല്ലുവിളിയെയും കീഴ്മേൽ മറിച്ചു ചെയ്തുവരുന്ന
സങ്കടങ്ങൾ ഒക്കെയും പലപ്രാവശ്യം സിംഹാസനത്തിങ്കൽ
ബോധിപ്പിച്ചിട്ടും നിവൃത്തി ഉണ്ടാകാതെയും തിരുമനസ്സിലെ
സ്ഥാനാഭിഷേകത്തിന്റെശേഷം ഞങ്ങളുടെ സങ്കടങ്ങളെ ഉക്ക
റിച്ചു പശ്ചാത്താപപ്പെട്ടു അതിന്റെ നിവൃത്തിക്കായി സിം
ഹാസനം വിട്ടു കൊൻസ്തന്തിനോപ്പോലീസ് ലണ്ടൻ മദ്രാസ്
നീലഗിരി തിരുവനന്തപുരം കൊച്ചി മുതലായ ദിക്കുകളിൽ
ഈ വൃദ്ധവയസ്സിൽ സഞ്ചരിച്ചു സിംഹാസനത്തിങ്കലെ തിരു
വെഴുത്തുപ്രകാരം കൊടുക്കപ്പെട്ടിരുന്ന വിളംബരത്തെ തിരുവി
താംകൂർ മഹാരാജാവു അവർകളെക്കൊണ്ട് ദുർബ്ബലപ്പെടുത്തി

ത്തരികയും മേല്പറഞ്ഞ വിശ്വാസം ചൊല്ലുവിളി സഭാഭരണം മുതലായവ സ്ഥിരപ്പെടുത്തുന്നതിനു ഈ സുന്നഹദോസിൽ ഞങ്ങൾ കൂടപ്പെട്ടിരിക്കുന്നു. പിതാവെ ഈ സഭയുടെ ആദ്യകാലംമുതൽ അന്ത്യോഖ്യായുടെ ശുദ്ധമുള്ള സിംഹാസനത്തിന്റെ അധികാരത്തിൻകീഴ് ഉൾപ്പെട്ടവരും ഞങ്ങൾക്കുള്ള വീഴ്ചകൾ ഒക്കയില്ലാ ഞങ്ങളെ സഹായിച്ച് രക്ഷിപ്പാൻ സിംഹാസനത്തിങ്കൽനിന്നു അനേക മുതലുകളും ജ്ഞാനസ്നാനത്തിന്റെ വിശുദ്ധ അഭിഷേക തൈലമായ മൂറോൻകൊടുത്ത മേലദ്ധ്യക്ഷന്മാരായ പിതാക്കന്മാരെ അയച്ചു വിശ്വാസത്തിൽ സ്ഥിരപ്പെടുത്തിയും അനേകപള്ളികൾ പണിയിച്ചും ഞങ്ങളെ അലങ്കരിപ്പിച്ചു എന്ന ആ പൂർവികപ്രയത്നത്തെയും ഇപ്പഴത്തെ ഞങ്ങളുടെ വീഴ്ചകുണ്ടായ തിരുമനസ്സിലെ അദ്ധ്വാനത്തെയും ഞങ്ങളുടേയും ഞങ്ങളുടെ സന്തതികളുടേയും ഹൃദയത്തിൽനിന്നു ഒരിക്കലും വിട്ടുമാറുന്നതല്ല. പൂർവികകാലം മുതൽ മലയാളത്തിലെ സുറിയാനിജനവും അവരുടെ പള്ളികളും അന്ത്യോഖ്യാപാത്രിയക്കീസിന്റെ ആത്മീക അധികാരത്തിൻകീഴാകുന്നു; അതിലേക്ക് മററ് ഒരുത്തനും അധികാരമില്ല. ഞങ്ങളുടെമെത്രാന്മാരും പട്ടക്കാരും പട്ടം കൈക്കൊള്ളുന്നതു് അവിടെ നിന്നാകയാൽ അവരെ ആക്കുവാനും നീക്കുവാനും ഉള്ള അധികാരവും അവിടെക്കാകുന്നു.

മലയാളത്തിലെ സുറിയാനി ജനത്തിന്റെയും പള്ളികളുടേയും ആത്മീകഭരിപ്പും മെത്രാന്മാരെ നിയമിക്കുവാനും നീക്കുവാനും ഉള്ള അധികാരവും തിരുമനസ്സിലെ കൈവശത്തിലാകുന്നു. ഇപ്പോൾ ഞങ്ങൾക്കു ഭവിച്ചിട്ടുള്ള ദുഃഖത്തെ കേട്ടിട്ടുകൊണ്ടു് ആത്മീകപ്രകാരം ഞങ്ങളുടെ പള്ളികളേയും ജനത്തേയും നോക്കുവാനും ദൈവകൃപയാൽ ഞങ്ങളുടെ വിശ്വാസത്തിന്റെ വൈരികളെ തള്ളിക്കളെവാനുമായിട്ടു തിരുമനസ്സിലെ പരിശുദ്ധത മലയാളത്തിലേക്കു വന്നിരിക്കുന്നു. തിരുമനസ്സിലെ മേൽപ്പട്ടത്വത്തിന്റെ മുമ്പാകെ ഞങ്ങൾ അപേക്ഷിക്കുന്നതു എന്തെന്നാൽ, നമ്മുടെ ശുദ്ധമാന പള്ളിക്കു ഭരമേല്പി

ക്കപ്പെട്ട എന്നു ശ്രുതമുള്ള മൂന്നു സൂന്നഹദോസുകളുടെ വിശ്വാസത്തിൽനിന്നും ഞങ്ങളുടെ മതത്തിന്റെയും സത്യവിശ്വാസത്തിന്റെയും തലവനാകുന്ന തിരുമനസ്സിലെ കല്പനയിൽനിന്നും വലത്തോട്ടെങ്കിലും ഇടത്തോട്ടെങ്കിലും ഞങ്ങളും ഞങ്ങളുടെ സന്തതികളും മരണംവരെയും വിട്ടുമാറുന്നതല്ല. ഇതുനിമിത്തം ഒട്ടുക്കത്തെ ശ്വാസംവരെയും ഇതിന്നു ഭേദം ഇല്ലെന്നു ദൈവത്തിന്റെ തിരുമുമ്പാകെയും തിരുമനസ്സിലെ പൎശുദ്ധതയുടെ മുമ്പാകെയും സ്ലീബായും എവൻഗേലിയോനും പിടിച്ചു ഒററപ്പാടെ ഞങ്ങൾ സത്യം ചെയ്തിരിക്കുന്നു.

വിശേഷിച്ചും മതസംബന്ധമായ സകലകാനോനാനും നടപടികളും ഏൎപ്പെടുത്തി തരുന്നതിന്നു തിരുമുമ്പാകെ അപേക്ഷിക്കുന്നതിനോടുകൂടി ഞങ്ങളുടെ സഭഭരണത്തിന്നായി നിശ്ചയിച്ചിട്ടുള്ള നിശ്ചയങ്ങളെ ഇപ്പോൾ വായിച്ചിട്ടുള്ളപ്രകാരം സ്ഥിരപ്പെടുത്തിതരുന്നതിന്നും ചുമതലക്കാരായി നിശ്ചയിച്ചിട്ടുള്ള ൨൪ പേരെയും മെത്രാപ്പോലീത്തായും കമ്മററിക്കാരായി ഒറപ്പിച്ച മതസംബന്ധമായും സാമുഹ്യസംബന്ധമായും ഉള്ള സകല കാൎയ്യങ്ങൾക്കും നിഷ്പക്ഷചുമതലക്കാരാക്കി തരുന്നതിന്നും അപേക്ഷിക്കുന്നതുകൂടാതെ വിശ്വാസത്തെററിന്നും ചൊല്ലുവിളിക്കും വിപരീതമായി യാതൊന്നും നടക്കാതെ ഇരിപ്പാൻവേണ്ടി സദാ ദൃഷ്ടിയോടുകൂടി ഇരിക്കുന്നതിന്നു ഒരു പ്രദേശമെത്രാപ്പോലീത്തായെ കൂടി ആക്കിത്തരുവാൻ അപേക്ഷിക്കുന്നു. എന്നു ൧൮൭൬-ന്നു കൊല്ലം ൧൦൫൧-ാമാണ്ടു മിഥുനമാസം ൧൬-ാംനു വ്യാഴാഴ്ച മുളന്തുരുത്തി പള്ളിയിൽവെച്ചു

# ട്രാമവാർ ഇൻഡസ്ട്രീയൽസ് ആൻറ് പ്രൊഡേൿഷൻസ് (ക്ലിപ്തം)

## തിരുവനന്തപുരം.

# മൂലധനം ൫ ലക്ഷം രൂപാ.

പത്തു രൂപാ വീതമുള്ള

൫൦,൦൦൦ ഓഹരികളായി ഭാഗിച്ചിരിക്കുന്നു.

൨൫,൦൦൦ ഓഹരികൾ

ഇപ്പോൾ തന്നെ വിൽക്കപ്പെടുന്നതാണ്.

## പണം അടക്കേണ്ട വിധം

അപേക്ഷയോടുകൂടി ൨ രൂപാ. ഓഹരി വീതിക്കുമ്പോൾ ൨ രൂപാ. ബാക്കിയുള്ളതു മൂന്നു മാസത്തെ അവധിയിൽ കുറയാതെയും ഈരണ്ടു രൂപാ വീതവുമായി ആവശ്യംപോലെ അടക്കേണ്ടതാണ്.

പ്രസിഡെൻറ്. മിസ്റ്റർ ഇ. ജെ. ജോൺ ബി. എ. ബി. എൽ.
ഹൈക്കോടതിവക്കീൽ.

മാനേജിംഗ്ഡയറക്ടർ. മിസ്റ്റർ കെ. കെ. ലൂഖോസ് ബി. എ.
ബി. എൽ. ഹൈക്കോടതിവക്കീൽ.

നിയമോപദേഷ്ടാക്കൾ. മിസ്റ്റർ എ. ലക്ഷ്മിനാരായണറാവു ബി.
എ. ബി. എൽ. മദ്രാസ് ഹൈക്കോടതിവക്കീൽ.
മിസ്റ്റർ പത്രോസ് മത്തായി എം. എ. ബി. എൽ.
ഹൈക്കോടതിവക്കീൽ.

# ഇംഗ്ലീഷ് ടീച്ചർ.

—o—

ഇംഗ്ലീഷ് പഠിക്കണമെന്ന് ആഗ്രഹമുള്ളവർ, ഏററവും നവീനസമ്പ്രദായത്തിൽ ആഴ്ചതോറും ഇവിടെനിന്നും പ്രസിദ്ധംചെയ്യുന്ന "ഇംഗ്ലീഷ് ടീച്ചർ" എന്ന ലഘുഗ്രന്ഥം വാങ്ങി പഠിച്ചാൽമതി. ഒരുവർഷംകൊണ്ടു ഇംഗ്ലീഷ് സാമാന്യമായി എഴുതുവാനും വായിക്കാനും സംസാരിപ്പാനും വശമാകും. മലയാളം സാമാന്യം പരിചയമുള്ള ആർക്കും ഇംഗ്ലീഷ് ടീച്ചർ അനുസരിച്ചു പാഠം ആരംഭിക്കാം.

വരിസംഖ്യ ഒരുമാസത്തേക്കു ൨ അണ (൩ ചക്രം ൪ കാശു) മാത്രം. വരിസംഖ്യ എപ്പോഴും മുൻകൂർ, മാതൃകാകോപ്പിവില ൧ അണ ൪.

എൻ. ശങ്കരപ്പിള്ള,
മാനേജർ.

"ഇംഗ്ലീഷ് ടീച്ചർ" ആഫീസ്
പുത്തൻചന്ത,—തിരുവനന്തപുരം.

---

ഏതു ജാതി മതക്കാർക്കും വേണ്ടുന്ന

## വിശേഷപ്പെട്ട ആഭരണങ്ങൾ

—**—

രത്നം പതിച്ചതും അല്ലാത്തതും എപ്പോഴും വിലയ്ക്കു കൊടുപ്പാൻ തയ്യാറുണ്ടു്. പൊൻപണിക്കാർക്കു് വേണ്ട വാളു്, അരം മുതലായവയും; വണ്ണത്തകിടു്, ചുരുട്ടു്, മുത്തു് ഇവയും തയ്യാറുണ്ടു് കച്ചവടക്കാർക്കും, മററുള്ളവർക്കും രൊക്കവിലയ്ക്കും വി. പി. ആയും ഞങ്ങൾ സാമാനങ്ങൾ അയച്ചുകൊടുക്കും.

☞ കൂടുതൽ വിവരത്തിനു സ്റ്റാമ്പുസഹിതം എഴുതി ചോദിക്കുക.

പി. എ. എസ്സ്. അബ്ദുല്ലാ സാഹിബ്,
രത്നവ്യാപാരം.
[illegible]ചാല.—തിരുവനന്തപുരം.

---

printed and published by L. J. Fernandez, "City" press Trivandrum